# മലങ്കര ഇടവക പത്രിക

പുസ്തകം ൯] ൧൯൦൦ കാനൂൻ ക്ദീം [ലക്കം ൧൨

## മുടിയനായ പുത്രൻ. (തുടർച്ച)

ധ്യാനിച്ചീറന്നിനക്കുള്ളഭിമതമഖിലമെല്ലാം വരുത്താ-
നാനന്ദക്കാതലാം നിൻതിരുവടി പണിയുന്നേനെന്നു ബോധിച്ചിടാതെ,
മാനം വിറ്റെങ്ങു തെണ്ടി ദ്ദിശി ദിശി നടന്നു കൊണ്ടിപ്പാപി പണ്ടിട്ടു ചെയ്യാ
രാനിത്യാനന്ദസൽകൃത്യതയുന്നിനച്ചീടുമെന്മാനസം ഹന്ത കഷ്ടം.

അന്നേരത്തമ്പിതാവിൻ മധുരമൊഴികൾ കേട്ടു ശാന്തിച്ചിട്ടു പിന്നെ
മേന്മപ്പീയൂഷഭോജ്യം പരിചിനൊടവനും സ്വീകരിച്ചാസ്ഥയോടെ
എന്നും മാംഗല്യമേകും മണിമയനിലയന്തന്നിലെല്ലാവരും പ-
ണ്ടൊന്നിച്ചാധീശനോടൊത്തവികലമവിടെപ്പാർത്തു സന്തുഷ്ടിപൂർവം.

മംഗളം.

ദൈവത്തിന്തിരുവാക്യമാദിയിലുടൻ ലംഘിച്ചൊരാദാമ്യനാ-
ദിവ്യന്നമ്മുടെയാദിതാതനുടെ വായ്മേലാരഘം പോക്കുവാൻ
ദൈവത്തിൻ വലഭാഗനിന്നു ഘനപശുത്തൊട്ടിപ്പിറന്നത്രയു-
ദിവ്യത്വം കലരുന്നൊരുണ്ണിമിശിഹാ നൽകട്ടെമെ മംഗളം. (സമാപ്തം)

യാക്കോബായക്കുട്ടി.

## മാർ ദിവന്നാസ്യോസ്സു സിമ്മനാരി ഷോടതി.

സിമ്മനാരിഷോടതി ഈമാസം ൧൫-നു എടുക്കത്തക്കവണ്ണം നിശ്ചയിച്ചിരുന്ന വിവരം പ്രസിദ്ധപ്പെടുത്തിയിരുന്നുവല്ലൊ. ചില പ്രത്യേക കാരണങ്ങളാൽ അതിനു സൌകൎയ്യമില്ലാതെ വന്നതുകൊണ്ടു അവധി മാററിവച്ചിരിക്കുന്നതായി കമ്മട്ടിക്കാർ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

തിരുവനന്തപുരം കന്യാകാമഠം വകക്കായി മുമ്പിൽ നടത്തിയിരുന്ന ഷോടതിയിൽ ചിലവായതിൽ അധികം ടിക്കററുകൾ ഇതേവരെ ചിലവായിട്ടുള്ളതിനാൽ നായകന്മാൎക്കു ഒട്ടും ഇച്ഛാഭംഗമില്ല എങ്കിലും ടിക്കററുബുക്കുകൾ പുറത്തു അയച്ചിട്ടുള്ളതിൽ ഏതാനും തിരിച്ചുകിട്ടുവാൻ ഉള്ളതിനാലും അതു ഉടനടി വരുന്നതായാലും കണക്കുകൾ, റിപ്പോർട്ടു മുതലായതു തയാറാക്കി ഷോടതി എടുക്കുന്നതിനു സമയം മതിയായിട്ടില്ലാത്തതിനാലും അവധി നീക്കാതിരിപ്പാൻ നിവൃത്തിയില്ലായ്കകണ്ടു ഈമാസം ൧൨-നു കൂടിയ നായകസംഘത്തിൽ ഷോടതി എടുക്കുന്നതിനുള്ള അന്ത്യ അവധി അടുത്ത കുംഭമാസം ൧൪-ാംനു-യായ ഫിബ്രുവരിമാസം ൨൫-ാംനു- തിങ്കളാഴ്ചക്കു നീക്കിവയ്ക്കുന്നതിനു തീരുമാനിക്കയും നോട്ടീസു പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

കഴിയുംമട്ടു അവധി മാററാതെ ഈ ൧൫-ക്കു തന്നെ നടത്തണമെന്നു നായകന്മാർ വളരെ ശ്രമം ചെയ്തു എങ്കിലും സാധിക്കാതെ വന്നതിൽ അവൎക്കു വളരെ മനസ്സാപമുണ്ടു. ടിക്കററുകളുടെ എത്ര ഓഹരികൾ

ന്നം പ്രവൃത്തിപ്പാൻ പാടില്ലാത്തതുകൊണ്ടു ഒഴിച്ചുകൂടാതെ വന്ന അത്യാവശ്യത്താൽ മാത്രം അവധി നീക്കേണ്ടിവന്നതാകുന്നു. ഇപ്പോൾ നിശ്ചയിച്ചിട്ടുള്ള അവധി ഒരുപ്രകാരവും ഭേദപ്പെടുവാൻ ഇടവരാതെ ഇരിക്കേണ്ടതിന്നു വേണ്ട കരുതലുകളും ചട്ടംകെട്ടുകളും ചെയ്തിട്ടുണ്ടു.

ഇനി ടിക്കറ്റുകൾ ഏജണ്ടന്മാർ മുഖാന്തരം ചിലവുചെയ്യണമെന്നു കമ്മട്ടിക്കാർക്കു ആഗ്രഹമില്ല. പുറത്തു കൊടുത്തിട്ടുള്ളവയെല്ലാം വസൂൽ ചെയ്യണമെന്നു മാത്രമെ നിശ്ചയിച്ചിട്ടുള്ളു. വില്പനക്കായി അയച്ചിട്ടുള്ള ടിക്കറ്റുകൾ വിറ്റൊ വിക്കാത്തവയൊ മടക്കിവരുത്തുന്നതിന്നു മാത്രമെ മാനേജർക്കു ഇനി അധികാരമുള്ളു. ടിക്കറ്റുവാങ്ങണമെന്നു ആവശ്യമുള്ളവർ പണത്തോടുകൂടി മാനേജരോടു അപേക്ഷിച്ചാൽ മേലിലും ടിക്കറ്റു നേരിട്ടയച്ചുകൊടുക്കുന്നതാണ. പുറമെനിന്നു തിരിച്ചുവരുവാനുള്ള ചുരുക്കം ചില ആളുകളുടെ കണക്കുകൾ തീർത്തു അയക്കുന്നതിന്നു അവർക്കു പ്രത്യേകം നോട്ടീസുകൾ അയച്ചിട്ടുള്ളതിന്നു പുറമെ ചില സ്ഥലങ്ങളിലേക്കു മാർ ദീവന്നാസ്യോസ സിമ്മനാരി വിദ്യാർത്ഥികളായ ചില ശെമ്മാശന്മാർ അവയെ പിരിച്ചു എത്തിച്ചുതരാമെന്നു സമ്മതിക്കയാൽ പിരിവിലേക്കു അവരെ അധികാരപ്പെടുത്തീട്ടുമുണ്ടു. അവർ ചെന്നാലും ചെന്നില്ലെങ്കിലും ടിക്കറ്റുകൾ കൈവശമുള്ളവർ ഇപ്പോൾ അവർക്കു അയച്ചിട്ടുള്ള നോട്ടീസു കൈപ്പറ്റിയാൽ പത്തു ദിവസിനകം പണവും ബുക്കുകളും മാനേജർക്കു എത്തിച്ചു കൊടുക്കണമെന്നു നിർബന്ധിച്ചിട്ടുണ്ടു. അതിന്നു വിഘ്നം ചെയ്യുന്നവരുടെമേൽ വേണ്ടിയിരുന്നാൽ വിശ്വാസവഞ്ചനക്കു ക്രിമിനാലായി അന്യായപ്പെട്ടു ശിക്ഷിപ്പിക്കുന്നതിന്നു വേണ്ട നടപടി നടത്തുവാൻ മാനേജരന്മാർ തീരുമാനിപ്പാനും ഇടയുണ്ടു. അതിനാൽ ടിക്കറ്റുകൾ കൈവശമുള്ളവർ നോട്ടീസിനാൽ ആവശ്യപ്പെട്ടിരിക്കുന്ന അവധിക്കു സകലകണക്കുകളും തീർക്കേണ്ടതു നിർബന്ധമാകുന്നു എന്നു ഞങ്ങളും അറിയിച്ചുകൊള്ളുന്നു.

ഇപ്പോൾ അവധിമാറി വച്ചിരിക്കുന്നതു ഏജണ്ടന്മാർക്കു ടിക്കറ്റുകൾ കുറെക്കൂടെ കൈവശം വച്ചുകൊണ്ടിരിക്കുന്നതിന്നൊ മേലും വില്പന നടത്തുന്നതിന്നൊ അല്ല, മാനേജർക്കു കണക്കുകൾ തീർത്തു റിപ്പോർട്ടു തയ്യാറാക്കി ചിട്ടിഎടുക്കുന്നതിന്നു ആവശ്യം വേണ്ടിയിരിക്കുന്ന വട്ടംകൂട്ടുകൾ ചെയ്യുന്നതിന്നു സൌകര്യത്തിന്നു വേണ്ടി മാത്രമാകുന്നു എന്നു എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ. അവധി ഇനിയും ഉണ്ടല്ലൊ, അതിനകത്തു തീർത്താൽ മതിയല്ലൊ എന്നു ആരെങ്കിലും വിചാരിച്ചു മൌനമായിരിക്കുന്നപക്ഷം അതു ദുസ്സഹമായ നടപടികൾക്കും മനസ്താപത്തിന്നും കാരണമായിതീരുമെന്നു എല്ലാവരും പ്രത്യേകം വിചാരിക്കേണ്ടതാണ.-

കണക്കുതീർക്കാതെ താമസിപ്പിക്കുന്നവർ ചുരുക്കം ചില ആളുകൾ മാത്രമെ ഉള്ളു എങ്കിലും നീർക്കോലി കടിച്ചാൽ അത്താഴം മുടങ്ങുമെന്നു പറയുന്നതുപോലെ ഈ ചുരുങ്ങിയ ആളുകളുടെ മൌനത അനേകായിരങ്ങളെ ചുറ്റുന്നതായി തീരുന്നു. അതിനാൽ ഇതു നിസ്സാരസംഗതിയെന്നു വിചാരിച്ചു മാനേജിങ്ങ കമ്മട്ടിക്കാർക്കു അടങ്ങിയിരിക്കാവുന്നതല്ല-

ടിക്കറ്റുകൾ കൈവശമുള്ളവർ ഈവക ദോഷങ്ങളെ ശരിയായി

## സുറിയാനി അച്ചുകൂട്ടവും ത്രിസസ് ശുബഹൊറായും.

ഇതുകളെ സംബന്ധിച്ചു ഞാൻ ഇടവകപ്പത്രികയിൽ പ്രസ്താവിച്ചിരുന്ന ചില അഭിപ്രായങ്ങൾക്കു മറുപടിയായി കഴിഞ്ഞ പത്രികയിൽ ദിവ്യശ്രീ കോനാട്ടു മല്പാൻ അവർകൾ എഴുതിയിരുന്ന ദീർഘലേഖനം ഞാൻ സന്തോഷത്തോടെ വായിച്ചു. ത്രിസസ് ശുബഹൊയെക്കുറിച്ചു പലർക്കും അറിയാനുണ്ടായിരുന്ന ആഗ്രഹം പ്രസ്തുത ലേഖനംമുഖാന്തരം സാധിച്ചിരിക്കുന്നു എന്നു പറവാൻ ഇടയായതിൽ എനിക്കു സാമാന്യമായ ചാരിതാർത്ഥ്യമുണ്ടു. പൊതുഗുണത്തിനായിക്കൊണ്ടു പ്രവൃത്തിക്കുന്ന മഹാമനസ്കന്മാരെ ഭഗ്നോത്സാഹന്മാരാക്കാൻ സന്നദ്ധരായിരിക്കുന്ന ഒരുതരം വക്രബുദ്ധികളുടെനേരെ മല്പാനച്ചനവർകൾ വിട്ടിരിക്കുന്ന ചില അസ്ത്രങ്ങൾ അചിരേണ ഉദ്ദിഷ്ടഫലത്തെ ചെയ്യുമാറാകട്ടെ എന്നു ഞാൻ ആഗ്രഹിക്കുന്നു. സുറിയാനി അച്ചടിവകക്കായിക്കൊണ്ടുതന്നെ രണ്ടു അച്ചുകൂടങ്ങൾ നടത്തുന്നതിന്റെ ഔചിത്യത്തെക്കുറിച്ചു എനിക്കുണ്ടായിരുന്ന സംശയം പ്രസ്തുതലേഖനംമൂലം മുഴുവനും നീങ്ങീട്ടില്ലെന്നുള്ളതു പരമാർത്ഥം. പ്രസ്താവയോഗ്യമാണെങ്കിലും, ലേഖനദൈർഘ്യത്തെ ഭയന്നും ഇംഗ്ലീഷുസ്ക്രൂളിനെക്കാളും മല്പാനച്ചനവർകളെ സംബന്ധിച്ചേടത്തോളം അസാദ്ധ്യമെന്നു കണ്ടും തല്ക്കാലം വിരമിച്ചുകൊള്ളുന്നു.

എം. പി. വി.

---

## പുതിയ കുർബ്ബാനക്രമം.

സുറിയാനിക്കാർ പ്രകൃത്യാ പരിഷ്കാരവിമുഖന്മാരാണ. എത്രതന്നെ നിർദ്ദോഷവും കാലോചിതവും ആണെങ്കിലും ഏതെങ്കിലും ഒരുമാററം അവരിൽ സംശയത്തെയാണ സാധാരണജനിപ്പിക്കാറുള്ളതു. നമ്മുടെ മതസിദ്ധാന്തങ്ങൾ ആപാദചൂഡം നിർമ്മലങ്ങളാകയാൽ അതുകളെ പരിഷ്കരിക്കാനുള്ള ശ്രമം അപകടവും അസംബന്ധവും ആയിരിക്കുമെങ്കിലും, മററുപലവിഷയങ്ങളിലും നമുക്കു കാലോചിതമായ പരിഷ്കാരം അത്യന്താപേക്ഷിതമാണെന്നുള്ളതിനു സംശയമല്ല. ഇതുസംബന്ധിച്ചു പല സംഗതികളേയും പറയാനുണ്ടെങ്കിലും, ഏതൽകാലപര്യന്തമുള്ള പരിഷ്കാരത്തോടുകൂടിയ പുതിയ കുർബാനക്രമത്തെക്കുറിച്ചു മാത്രമാണ ഈ ലേഖനത്തിൽ അല്പം പ്രസ്താവിക്കാൻ വിചാരിക്കുന്നതു.

കുർബാനക്രമങ്ങൾ പല അച്ചുകൂടങ്ങളിൽ നിന്നും പ്രസിദ്ധപ്പെടുത്തീട്ടുള്ളതു ഞാൻ വായിച്ചിട്ടുണ്ടു. അതുകളിൽ ഓരോന്നിലും ഓരോതരം ന്യൂനതകൾ ആർക്കും പ്രത്യക്ഷത്തിൽ കാണാവുന്നതാണ. ഈ പുസ്തകങ്ങളിൽ ഉപയോഗിച്ചിരിക്കുന്ന ഭാഷ പ്രായേണ അശുദ്ധവും പലഭാഗങ്ങളിലും അർത്ഥവ്യക്തിയില്ലാത്തതുമാകുന്നു. അച്ചടിയുടെ വഷളത്വത്തെപ്പററി ഒന്നും പറയാനുമില്ല. എന്നാൽ പുതിയ കുർബാനക്രമത്തിൽ മേല്പറഞ്ഞ ദോഷങ്ങളിൽ ഒന്നുംതന്നെ കാണുന്നില്ലെന്നു അതു ഒരിക്കൽ വായിച്ചിട്ടുള്ള ആരും സമ്മതിക്കുന്നതാണ.

സുറിയാനിഭാഷയിൽ അന്യാസാധാരണമായ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള മലങ്കരമല്പാന്മാർ തർജമ ചെയ്തതാകയാൽ തർജമയിൽ യാതൊരബദ്ധവും വരാൻ ഇടയില്ലെന്നു അന്യായാസന്മാരല്ലാത്ത ഏവർക്കും ബോദ്ധ്യമാകുന്നതാണ. മലയാളഭാഷാപോഷിണി സഭാസിക്രട്ടറിയായിരിക്കാൻതക്ക സാമർത്ഥ്യവും പാണ്ഡിത്യവും ഉള്ള വറുഗീസുമാപ്പിളയവർകളും ഇതിൽ പ്രവൃത്തിച്ചിട്ടുള്ളതുകൊണ്ടു ഇതിൽ ഉപയോഗിച്ചിരിക്കുന്ന ഭാഷ ഉത്തമവും കാലോചിതവും ആയിരിക്കുമെന്നുള്ളതിനെപ്പററി ആർക്കും വാദമുണ്ടായിരിക്കയില്ല. പട്ടക്കാർ ചെല്ലേണ്ട പലഭാഗങ്ങളും ഈ പുസ്തകത്തിൽ തർജമ ചെയ്തുചേർത്തിട്ടുള്ളതുകൊണ്ടു ഈ പുസ്തകം അവർക്കും ഒരുവലിയസഹായമായിത്തീർന്നിട്ടുണ്ടു. പദ്യം സുറിയാനി രാഗത്തിൽതന്നെ ഭാഷാന്തരം ചെയ്തതു ഒരു വലിയ വിശേഷംതന്നെയാണ. ഇങ്ങനെ പല സംഗതികളും എടുത്തുപറയാനുണ്ടു.

നാമശ്രവണമാത്രത്തിൽ നാം അനുസരിക്കേണ്ട ആളായ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ അനുമതിയോടുകൂടി പ്രസിദ്ധപ്പെടുത്തീട്ടുള്ള ഈ പുസ്തകം സകലപള്ളികളിലും ഉപയോഗിക്കേണ്ടതും ഉപയോഗിച്ചുവരുന്നതും ആണെങ്കിലും, ഇതു പ്രസിദ്ധപ്പെടുത്തിയ കാലത്തു ചിലർ ഇതിനെ വിരോധിക്കാൻ ചെയ്ത വിഫലമായ യത്നത്തെ സംബന്ധിച്ചു അധികം വിസ്തരിക്കണമെന്നു തോന്നുന്നില്ല. [illegible]

(കൂടിയും) കൂട്ടാക്കുന്നതല്ലെന്നും അങ്ങനെ കൂട്ടാക്കാത്തതു ഒരവസ്ഥയാണെന്നും വിചാരിക്കുന്നവരുമായ പുരുഷന്മാർ ചിലരും നമ്മുടെ ഇടയിലുണ്ട്. പക്ഷേ ഈ വകക്കാരുടെ നിസ്സാരമായ അഭിപ്രായം സുറിയാനിക്കാർ അശേഷം ഗണ്യമാക്കാതിരിക്കുന്നതുകൊണ്ടു ഒട്ടുംതന്നെ പ്രബലപ്പെടാതെ പോകുന്നതു സന്തോഷകരംതന്നെ.

രണ്ടാം പതിപ്പു കഴിഞ്ഞിട്ടുള്ള ഈ പുസ്തകത്തെക്കുറിച്ചു ഇങ്ങനെ ഒരു ലേഖനം ഇത്രതാമസിച്ചെഴുതാനുണ്ടായ പ്രധാനകാരണം താഴെവിവരിക്കുന്നതാണ്. സാധാരണ ഞായറാഴ്ചകളിൽ ഇതിലെ മിക്ക പദ്യഭാഗങ്ങളും ഉപയോഗിച്ചു കാണുന്നില്ല. വിശേഷ ദിവസങ്ങളിൽ മാത്രമെ ഇതുകൾ മുഴുവൻ ഉപയോഗിക്കാൻ സൗകര്യം കാണുന്നുള്ളു. അതിനാൽ സാധാരണദിവസങ്ങളിലെ ഉപയോഗത്തിനായിക്കൊണ്ടു പദ്യങ്ങളുടെ ചുവടെ ഇതുകളുടെ സാരം ഗദ്യത്തിൽ എഴുതിയാൽ നന്നായിരിക്കുമെന്നു എനിക്കു പലപ്പോഴും തോന്നീട്ടുള്ളതാണ്. ഈ പുസ്തകം സാധാരണ ഞായറാഴ്ചകളിൽ ഉപയോഗിക്കാറുള്ള പലർക്കും ഈ അഭിപ്രായം തോന്നാതിരിക്കാൻ ഇടയില്ലെന്നാണ് എന്റെ വിശ്വാസം. ഈ അഭിപ്രായം ആദരണീയമാണെന്നു ഭാരവാഹികൾക്കു തോന്നുന്നുണ്ടെങ്കിൽ, അടുത്ത പതിപ്പിൽ ഗദ്യഭാഗങ്ങളും ചേർത്തുകാണ്മാൻ ഞാൻ ആഗ്രഹിക്കുന്നു. ഇക്കാര്യത്തിൽ ഇടവകപ്പത്രികക്കാരുടെ അഭിപ്രായം എന്തെന്നു അറിവാൻ കാത്തിരിക്കുന്നു.

യേശുദാസ്.

---

## ഒരു നല്ല ആലോചന.

കോട്ടയത്തിനു വടക്കായി സുറിയാനിക്കാരുടെ ഇടയിൽ ദിവന്നാസ്യോസു സിമനാരിപോലെ ഒരു പള്ളിക്കൂടം സ്ഥാപിക്കണമെന്നുള്ളതിനെ പറ്റി മിസ്റ്റർ എം. പി. വർക്കി അവർകൾ ദി. ശ്രീ. പാമ്പാക്കുട മല്പാനച്ചനവർകൾക്കു അയച്ച എഴുത്തും അതിന്റെ മറുപടിയും എല്ലാം ഞാനും വായിച്ചു. ഈ ഉദ്ദേശ്യം സഫലമായാൽ സമുദായത്തിനു ആകപ്പാടെ ഉണ്ടാകാവുന്ന പ്രയോജനത്തെ പറ്റി വിചാരിച്ചപ്പോൾ ഇത്ര ഗുണപ്രദമായ ഒരു കാര്യത്തിൽ വടക്കുള്ള പൊതുഗുണകാംക്ഷികളായ നമ്മുടെ ആളുകളെ പ്രോത്സാഹിപ്പിക്കയെങ്കിലും ചെയ്യേണ്ടതു മറ്റൊന്നിനും ത്രാണിയില്ലാത്തവരുടെ ധർമ്മമാണെന്നു തോന്നുകകൊണ്ടു മാത്രം ഞാൻ ഈ ചെറിയ ലേഖനത്തെ പ്രസിദ്ധപ്പെടുത്തുന്നതിനാരംഭിച്ചിട്ടുള്ളതാണ്.

ഇടത്തുരുക്കാർക്കും മാർഗ്ഗവിരോധികൾക്കും വടക്കരു തങ്ങളുടെ ഇടയിൽ സ്ഥലം അനുവദിച്ചിട്ടില്ലെന്നു വടക്കർ തെക്കരെക്കാൾ ഒരു വിശേഷമുണ്ടെന്നു വടക്കരിൽ ഒരു പൂജ്യനായ അച്ചൻ സന്ദർഭവശാൽ ഒരിക്കൽ പ്രസ്താവിച്ചതിൽ വളരെ വാസ്തവമുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. ഇതും ഇതുപോലെതന്നെ അഭിനന്ദനീയങ്ങളായ മറ്റനേകം സംഗതികളുംകൊണ്ടു മലങ്കരസുറിയാനിക്കാരിൽ പ്രധാനാംശമായി ഗണിക്കപ്പെടുവാൻ സർവ്വപ്രകാരേണയും അർഹതയുള്ളവരായ വടക്കൻ ദേശക്കാർ കാലാനുസൃതങ്ങളായ പഠിപ്പില്ലായ്കയാൽ വർത്തമാനകാലത്തിൽ അധോഗതിയെ പ്രാപിച്ചുവരുന്നതോർക്കുമ്പോൾ സമുദായത്തിന്റെ ഭാവിശ്രേയസ്സിനെപറ്റി നിഷ്കപടമായി ആഗ്രഹമുള്ള യാതൊരുവനും പരിതാപമുണ്ടാകാതിരിക്കയില്ല. ഈ വലിയ കുറവിനെ പരിഹരിക്കുന്നതിനു വടക്കുള്ള യോഗ്യന്മാരായ നമ്മുടെ ആളുകൾ ഹൃദയപൂർവ്വമായി ശ്രമിച്ചു ഈ ആലോചനയെ കാലതാമസം കൂടാതെ നിറവേറ്റുമെന്നു ഞാൻ ആശിക്കുന്നു.

എന്നു കെ. സി. മാമ്മൻ മാപ്പിള.

---

## ആലുവാപള്ളി.

ഈ പള്ളി അങ്കമാലി, പറവൂർ മുതലായ ഇടവകകളുടെ കഴിഞ്ഞുപോയ മാർ കൂറിലോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കൊല്ലം ൧൦൭൪-ാമാണ്ടു പണി ആരംഭിക്കയും ൩൪ കുംഭത്തിൽ ആ പിതാവിനാൽ തന്നെ ദൈവമാതാവിന്റെ നാമത്തിൽ പ്രതിഷ്ഠിക്ക

കുംഭത്തിൽ ആ വിശുദ്ധ പിതാവിന്റെ ദേഹവിയോഗം നിമിത്തം പണികൾ പൂർത്തിയാകുവാൻ ഇടയാകാതെയിരുന്നു. പിന്നീടു ബ: പാമ്പാക്കുടെ മല്പാനച്ചൻ അവർകളുടെ ഉത്സാഹത്തിന്മേൽ ത്രിസസ്സ് ശ്രൂബഹൊ സമ്മാഹംവകയായി കഴിഞ്ഞപത്രികയിൽ പ്രസ്ഥാപിച്ചിരുന്നതുപോലെ മുഖവാരം സംബന്ധിച്ചുള്ള പണികൾ ഭംഗിയായി കഴിച്ചു. ഇതിന്റെ ശേഷം കോട്ടയം അങ്കമാലി മുതലായ ഇടവകകളുടെ നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ഥലത്തെത്തി ഓടു ഇടുവിക്കയും താമസത്തിന്നായി മുറി തട്ടു പണിയിക്കയും ചെയ്തു കൂടാതെ ഇടിഞ്ഞുകിടന്ന ഒരു കിണറു വീണ്ടും കുഴിച്ചു അടിമുതൽ ഭംഗിയായി കെട്ടിച്ചുതീർക്കയും ചെയ്തു ഇപ്പോൾ മാന്യന്മാരായ പലരുടെയും സഹായത്താൽ മദ്ബഹായുടെ വല്ലവും വെള്ളതേപ്പും ത്രോണോസുമുതലായ പണികളും തീക്കുന്നതിന്നു ഇടയായതിൽ സന്തോഷിക്കേണ്ടിയിരിക്കുന്നു. ഇതിന്റെ സ്ഥാപകനായ ആ വന്ദ്യപിതാവ് ഉദ്ദേശിച്ചിരുന്നതുപൊലെയും മാതൃക കാണിച്ചിരുന്നതുപൊലെയും മദ്ബഹാ വല്ലവുബന്ധങ്ങളായും ഓരോ ഖണ്ഡങ്ങളിലും കട്ടകളിന്മേലും വിശേഷതരം പൂക്കളോടുകൂടിയും പണുതുതീർക്കുന്നതിന്നു അധിക പണച്ചിലവും നാൾദീർഘവും വെണ്ടിവന്നു. ത്രോണോസുവകക്കുള്ള ചിലവുകൾ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തന്നെ വഹിച്ചു. ഇതിന്റെ ദർഗാ (ത്രോണോസിന്റെ താഴത്തെനട) കരിങ്കല്ലുകൊണ്ടു ഭംഗിയായി തീർത്തിരിക്കുന്നു. വടക്കൻ പറവൂർ ബ: പള്ളിയോഗത്തിൽനിന്നും ദാനമായി കരിങ്കല്ലുകൊണ്ടു ഒരു മാമോദീസാകല്ലു അയച്ചുതന്നതിന്നു കരിങ്കല്ലുംകൊണ്ടുതന്നെ തറയും തൂണും തീർത്തു ഉറപ്പിച്ചിരിക്കുന്നു. ആശാരികൾ കൂലിക്കാർമുതലായ ആളുകൾക്കും മറ്റും ഭക്ഷണച്ചിലവിലെക്കു പിടിനെല്ലു പിരിഞ്ഞുകിട്ടിയതുകൊണ്ടു അതും പ്രയാസംകൂടാതെ നടക്കുന്നതിന്നു ഇടയായി. ഇതിൽ അങ്കമാലി അകപ്പറമ്പു പള്ളിക്കാരുടെ ഉത്സാഹവും ദാനങ്ങളും അതിശ്ലാഘനീയംതന്നെ. ബ: പള്ളിക്കരെ പള്ളിയോഗത്തിൽനിന്നും ദാനമായി ഒരു കാസായും പീലാസായും പണി തുടങ്ങിയിട്ടുള്ളതും താമസിയാതെ വന്നുചേരുമെന്നു അറിയുന്നു. വിശേഷാൽ എറണാകുളത്തേക്കുള്ള തീവണ്ടിപ്പാത ഈ പള്ളിയോടുചേർന്നു പടിഞ്ഞാറുവശംകൂടി തെക്കുവടക്കായും അടുത്തുതന്നെ ഒരു തീവണ്ടിസ്റ്റേഷൻ പള്ളിക്കു വടക്കുവശമായും തീർന്നുവരുന്നതിനാലും ഓരോരുത്തർ ഓരോ സമയങ്ങളിൽ ഇതിന്റെ പണിയെ പൂർത്തിവരുത്തുന്നതിനാലും തൽകാലം ഇതോടുകൂടി ചെത്തിരിക്കുന്ന കണക്കനുസരിച്ചു കുറച്ചു കടമാണെങ്കിലും ക്രമെണ സ്ഥാപകനായ ആ വന്ദ്യപിതാവിന്റെ ആഗ്രഹപ്രകാരമുള്ള ഉന്നതിയെ പ്രാപിക്കുമെന്നു സർവ്വശക്തനിൽ സദാ ആശിപ്പാനല്ലാതെ യാതൊരു ഇച്ഛാഭംഗത്തിന്നും വഴി കാണുന്നില്ലാ.

എന്നു കൊച്ചുപൌലൊസു റമ്പാൻ.

## ആലുവാ തൃക്കുന്നത്തു പള്ളിവക.

൭൫ മകരം ൨൫-ാം നു- മുതൽ ൭൬ വൃശ്ചികം ൨൫-ാം നു- വരെ നടന്നിട്ടുള്ള പണികൾക്കു കണക്കു.

| വരവു | രൂപാ | അണ | പൈ. |
|---|---|---|---|
| സംഭാവനകൾ | ൧൩൨ | ൧൫ | ൨ |
| നി- വ- ദി. ശ്രീ. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു | ൯ | ൬ | ൪ |
| ,, മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു | ൬ | ൦ | ൦ |
| അങ്കമാലി അകപ്പറമ്പു പ. പള്ളിയോഗത്തിൽ നിന്നും | ൭ | ൦ | ൦ |
| വടക്കൻ പറവൂര പ. പള്ളിയോഗത്തിൽ നിന്നും | ൫ | ൦ | ൦ |
| കുറുപ്പുംപടി പ. പള്ളിയോഗത്തിൽ നിന്നും | ൩ | ൮ | ൦ |
| പിടിനെല്ലു വിററ വരവു | ൯ | ൯ | ൯ |
| നേർച്ച വരവു | ൭ | ൧൫ | ൩ |
| കൊരട്ടിയിൽനിന്നും പിരിഞ്ഞുവരവു | ൪ | ൨ | ൦ |
| ആകെ | ൧൮൫ | ൮ | ൬ |
| കടം | ൩൨ | ൧൦ | ൧൦ |
| ആകെ | ൨൧൮ | ൩ | ൪ |

പിടിനെല്ലു.

| | | |
|---|---|---|
| അങ്കമാലി അകപ്പറമ്പു | ൧൫൦ | ൨൦ |
| കുറുപ്പംപടി | ൧൩ | |
| പീച്ചാനിക്കാടു | ൫ | |
| ആകെ | ൧൬൮ | ൨൦ |

ചിലവു.

| | രൂപാ | അണ | പൈ |
|---|---|---|---|
| കല്ലുവില, ചുമട്ടുകൂലി | ൨൦ | ൦ | ൧൧ |
| കല്ലാശാരികൾക്കു തച്ചു | ൧൧൮ | ൮ | ൧ |
| മരപ്പണിവകക്കു | ൭ | ൧ | ൫ |
| കൂലിപ്പണി | ൧൪ | ൭ | ൩ |
| കരിങ്കൽപ്പണി | ൧൩ | ൭ | ൩ |
| കമ്മായം, മണൽ | ൧൫ | ൧൦ | ൮ |
| പലചില്ലറ | ൨൨ | ൭ | ൨ |
| കരം | ൩ | ൧൧ | ൧ |
| യാത്രച്ചിലവു | ൨ | ൧൩ | ൬ |
| ആകെ | ൨൧൮ | ൩ | ൪ |

## മാനുഷീകനിത്യത്വം.

(ലക്നൌവിലെ ആംഗ്ലിയാ ബിഷോപ്പു പറഞ്ഞ ഒരു പ്രസംഗം.)

ഈ വൈകുന്നേരം ഞാൻ നിങ്ങളോടു സംസാരിപ്പാൻ ഭാവിക്കുന്ന വിഷയം മരണശേഷം മാനുഷീക ജീവിതത്തിന്റെ തുടച്ചയെക്കുറിച്ചു ക്രിസ്തീയ സഭക്കുള്ള സാക്ഷ്യമാകുന്നു.

ഈ വിഷയത്തെക്കുറിച്ചു ഞാൻ സാമത്ഥ്യമായൊ അല്ലാതെയൊ സംസാരിക്കുന്നതായാലും ഞാൻ നിങ്ങളോടു പറയുന്നതിനെ നിങ്ങൾ സമ്മതിക്കുന്നതായാലും അല്ലെങ്കിലും ഈവിഷയം നമ്മെ ഓരോരുത്തരേയും സംബന്ധിക്കുന്നതുകൊണ്ടു ഏതു വിധവും നമുക്കു രസം തോന്നേണ്ടതായ ഒരുവിഷയമാകുന്നു. ഇതുഒരു പണ്ഡിതശാലക്കു മാത്രമായ ഒരു വിഷയമല്ല. ഇവിടെ നാം തീരുമാനിക്കേണ്ട ഭാഗങ്ങൾ കിഴക്കൊ പടിഞ്ഞാറൊ ഉള്ള വിദ്വാന്മാരുടെ സാമത്ഥ്യത്തിനുമാത്രം വിട്ടുകൊടുക്കേണ്ടതുമല്ല. ഇതിൽ നാം ഓരോരുത്തരും അധികമായി സംബന്ധിച്ചിരിക്കുന്നതിനാൽ

യാതൊരു മനുഷ്യനും, ഒരു വേദനയും സാരമില്ല എന്നു വിചാരിക്കുന്ന സ്റ്റൊയിക്കു തത്വജ്ഞാനിക്കു തന്നെയും, തന്റെ ഭാവികാലത്തെക്കുറിച്ചു അശ്രദ്ധയായിരിപ്പാൻ പാടുള്ളതല്ല. വാസ്തവമായി നാം ഓരോരുത്തരും നമ്മുടെ ഭാവികാലത്തേക്കു ഈ ലോകത്തിൽ വച്ചു വയ്ക്കാൻ ഉണ്ടാക്കുകയും അതിനെക്കുറിച്ചു വിചാരിക്കുകയും ആശയിക്കുകയും ചില കാര്യങ്ങൾക്കായി ആഗ്രഹിക്കുകയും കാത്തിരിക്കുകയും ചില കാര്യങ്ങൾ സംഭവിക്കുന്നതിനും ചില അനുഭവങ്ങൾ നമ്മുടേതായി വരുന്നതിനും വേണ്ടി നമ്മുടെ ജീവിതത്തിന്റെ സ്ഥിതികളെ ക്രമപ്പെടുത്തുകയും ചെയ്യുന്നു.

ഇരുപതോ, നാല്പതോ അറുപതോ വർഷങ്ങൾമാത്രം നിലനില്ക്കുന്നതായ ഈ ലോകജീവിതത്തിനു അപ്പുറമായി നമ്മുടെ ജീവിതത്തിന്റെ ഗമനത്തിൽ നാം മരണമെന്നു വിളിക്കുന്ന ഒരു ഭിത്തിയെ കാണുന്നു. ഇനിക്കു അവിടെ എന്തു സംഭവിപ്പാൻ പോകുന്നു എന്നു വിചാരിക്കുന്നതിൽ, ഞാൻ അധികം ശ്രദ്ധയുള്ളവനായിരിക്കുന്നു എന്നു ഏറ്റുപറയുന്നു. നിങ്ങളും ഇപ്രകാരം വിചാരിക്കുന്നതായി നിങ്ങൾ സമ്മതിക്കുമെന്നു ഞാൻ ഊഹിക്കുന്നു. ഇതിനെക്കുറിച്ചു നമ്മിൽ ആരും നിശ്ചയമായ അറിയുന്നില്ല എന്നുള്ളതു വളരെ അതിശയമായിരിക്കുന്നു. ഇതിനെ സംബന്ധിച്ചു നാം എല്ലാവരും ഒരേസ്ഥിതിയിൽ ആകുന്നു. അറിയാത്തതും പരിചയമില്ലാത്തതുമായ ഒരു ദേശത്തേക്കു കുടിപാർപ്പാൻ മനസ്സില്ലാ മനസ്സോടെ പോകുന്നതിനു നാം വിചാരിക്കുന്നവരാകുന്നു. ഞാൻ അവിടെ പോകയും ഞാൻ അതിനെ ഓർക്കയും അതു ഇന്നതുപോലെ ഇരിക്കയും ചെയ്യുന്നു എന്നു, തന്റെ സ്നേഹിതരോടു പറയുന്നതിനു നമുക്കു ആർക്കും പാടില്ല. ഇതിനായി ഞാൻ ഇപ്പോൾ നിങ്ങളുടെ മുഖത്തു നോക്കുന്നു. എന്നാൽ ഇനിക്കുള്ള വികാരങ്ങളെ ഞാൻ അവകളിലും കാണുന്നു. ഞാൻ ഈ പുതിയ ലോകത്തിലേക്കു പോകുന്നു. നിങ്ങളും ഈ പുതിയ ലോകത്തിലേക്കു പോകുന്നു. അതു എന്തിനെപ്പോലെ ആയിരിക്കും. അവിടെ നമ്മുടെ അനുഭവം അപ്പോൾ എന്തായിരിക്കും.

ഈ ചോദ്യത്തിനു നമുക്കു എന്തെങ്കിലും ഉത്തരം പറയാമൊ? പരിചയം ഇതിനു മറുപടി തരികയില്ല എന്നുള്ളതു വാസ്തവമാണു. ഇതു അല്ലെങ്കിൽ അതു എന്നു വിചാരിക്കുന്നതു ന്യായമായിരിക്കുമെന്നു ഒരു ഉത്തരം ഊഹം നമുക്കു തരുന്നുണ്ടു. അല്ലെങ്കിൽ ദിവ്യ അറിവിൽ നിന്നു ഉത്ഭവിക്കുന്ന (അതായതു മതത്തിൽ നിന്നുണ്ടാകുന്ന) ഉത്തരം ഈ ഒടുവിലത്തെ ഉത്തരംകൊണ്ടു ഏതു മതത്തെ വിശ്വസിക്കുന്നുവൊ ആ മതക്കാർക്കു ആ ഉത്തരം മതിയായിരിക്കും. എന്നാൽ ഇതരമതക്കാരുടെ സമ്മതം അതിനു ഉണ്ടാകുന്നതല്ല.

ഞാൻ ഇപ്പോൾ ഊഹസംഗതിയിൽ പ്രവേശിക്കുന്നില്ല. ഭൂലോകത്തിലെ വലിയ മതങ്ങളിൽ ഒന്നായ ക്രിസ്തീയമതത്തിൽ ഇതിനു എന്തു ഉത്തരമാണു കാണുന്നത എന്നു ചുരുക്കമായി പ്രസ്താവിക്കാം. ക്രിസ്ത്യാനികൾ ഈ ഉത്തരത്തെ ദൈവിക വെളിപാടായി വിശ്വസിച്ചിരിക്കുന്നതാകുന്നു. എന്നാൽ യുക്തികൊണ്ടു സ്ഥാപിക്കുന്നതിനു പാടില്ലാത്ത മറ്റു അനേക ക്രിസ്തീയ ഉപദേശങ്ങൾ ഉള്ളവയിൽ ഒന്നു ഇതാകുന്നു. എങ്കിലും നമ്മുടെ മാനുഷിക ആവശ്യങ്ങൾക്കു ഇതു ഏറ്റവും ധാരാളമായി ഫലിക്കുന്നതും നമ്മുടെ ഏറ്റം നല്ല ആശയേയും ആഗ്രഹങ്ങളേയും തൃപ്തിപ്പെടുത്തുന്നതുമായ ഒരു ഉത്തരം ആകുന്നു എന്നു എന്റെ അഭിപ്രായത്തിൽ തോന്നുന്നു.

ഞാൻ ഒരു ക്രിസ്തീയനായിട്ടാണു നിങ്ങളോടു സംസാരിക്കുന്നതു. അതിനാൽ ഇനിക്കുള്ള വിശ്വാസത്തെക്കുറിച്ചു എത്രയും ചുരുക്കമായും തെളിവായും നിങ്ങളോടു സംസാരിക്കുന്നതാണു. ഇതു എന്നെയും എന്റെ സ്നേഹിതന്മാരെയും സംബന്ധിക്കുന്ന ഒരു വിഷയമാണു. ആദ്യമായി എന്നെ സംബന്ധിച്ചു എന്റെ ക്രിസ്തീയ ആശ എന്താണെന്നും അവസാനമായി എന്റെ സ്നേഹിതന്മാരെ സംബന്ധിച്ചു ആ ആശ എന്താണെന്നും ഇങ്ങനെ രണ്ടായി ഈ വിഷയത്തെ ഞാൻ ഭാഗിക്കുന്നു.

എന്റെ മരണക്കിടക്കയിൽ കിടക്കുന്നതായ ഒരു ദിവസം വരുമെന്നു ഞാൻ വിചാരിക്കുന്നു. അപ്പോൾ അടുത്തടുത്തു വരുന്നതായ നാശത്തിന്റെ ശരീരസംബന്ധമായ ക്ഷീണതയെ കൂടാതെ ഞാൻ ബോധമുള്ളവനും, തെളിവായി ആലോചിക്കുന്നതിനു ത്രാണിയുള്ളവനും ആകുന്നു എങ്കിൽ ഒരു ക്രിസ്ത്യാനിയായി എന്റെ വിശ്വാസവും ആശയും താഴെ വരുന്നപ്രകാരം ആയിരിക്കും. ഒന്നാമതായി അപ്രകാരം എന്റെ മതം എന്നെ പഠിപ്പിക്കുന്നതുകൊണ്ടു, മരണം ഇനിക്കു നാശമായൊ ജീവന്റെ അവസാനമായൊ വരുന്നതല്ല. ഞാൻ മരിക്കും; എന്നാൽ ജീവിച്ചുകൊണ്ടിരിക്കും. ഇതിനെക്കുറിച്ചു സ്ഥിരമായി അറിയേണ്ടതു ആവശ്യമാണു. മരണം എല്ലാറ്റിനെ

ത്തന്നു; ഇപ്പോഴും ഉണ്ടു. ഒരു കത്തുന്ന മെഴുകുതിരിയെ നാം ഊതി കെടുത്തുന്നപ്രകാരം മരണം വരുമ്പോൾ അതു നമ്മുടെ ജീവനെ ഇല്ലാതാക്കുകയും അതു നമ്മെ ഒന്നും ഇല്ലാതെയുള്ള സ്ഥിതിയിൽ കൊണ്ടുചെന്നു ആക്കുകയും ചെയ്യുന്നു എന്നു അവർ പറയുന്നു. എനിക്കു ഇതു ഒരു നിരാശയായും ഭയങ്കരമായും ഇരിക്കുന്ന ഒരു ആലോചന ആകുന്നു. ജീവനിൽ നിന്നു എന്നെ ഇല്ലാതാക്കിയിരിക്കുന്നു എന്നു വിചാരിക്കുന്നതു എനിക്കു സഹിക്കവഹിയാ. എനിക്കു ജീവിക്കേണ്ടിയിരിക്കുന്നു. ചലിക്കുകയും തൃഷ്ണപ്പെടുകയും ചെയ്യുന്ന ഈ ജീവൻ അതിന്റെ തുടർച്ചക്കായി ആവശ്യപ്പെടുന്നു. എനിക്കു ജീവിച്ചുകൊണ്ടു ഇരിക്കണം. ഞാൻ ജീവിച്ചുകൊണ്ടു തന്നെ ഇരിക്കുമെന്നു എന്റെ ക്രിസ്തീയമതം എനിക്കു ഉറപ്പുതരുന്നു.

രണ്ടാമതായി എന്നാൽ ഇതുതന്നെയുമല്ല ഞാൻ മരിക്കുമ്പോൾ മരണം എനിക്കു വിരോധമായിരിക്കുന്നു. എങ്കിലും ഞാൻ ജീവിച്ചുകൊണ്ടുതന്നെ ഇരിക്കുമെന്നും ഞാൻ ഇപ്പോൾ ഏതുമനുഷ്യൻ ആകുന്നുവൊ ആ മനുഷ്യൻതന്നെയായി അപ്പോഴും ഇരിക്കുമെന്നും ഒരു ക്രിസ്ത്യാനിയായി എനിക്കു പൂർണ്ണനിശ്ചയമുണ്ടു. എന്റെ ശരീരം മരിക്കയും നശിക്കയും ആ ശരീരം ഏതിൽനിന്നു എടുക്കപ്പെട്ടുവൊ ആ പണ്ടങ്ങളായി തിരികയും ചെയ്യുന്നു. ഞാൻ—സത്യമായി ഞാനായിരിക്കുന്ന എന്റെ ആത്മാവു—നശിക്കയൊ മരിക്കയൊ മാറുകയൊ ചെയ്യുന്നില്ല. സാക്ഷാൽ ഞാനായ ഞാൻ, ആലോചിക്കയും വിചാരിക്കയും അറികയും ഓർക്കയും ചെയ്യുന്ന ആ ഞാൻ, ജീവിച്ചുകൊണ്ടു ഇരിക്കും.

ക്രിസ്തീയ മതത്തിൽ ഈ സംഗതികൾ തെളിവായും പൂർണ്ണമായും ഇരിക്കുന്നു. വേറെ ചില മതങ്ങളിൽ നിന്നു ഇതിനെ വ്യത്യാസപ്പെടുത്തുന്നതും ഇതാകുന്നു.

എന്റെ സ്വന്തം എനിക്കുള്ളതായി, ഞാൻ മുഴുവൻ പൂർണ്ണതയിൽ ജീവിച്ചുകൊണ്ടു ഇരിക്കും.

മനുഷ്യൻ ഓരൊ ഇതര പ്രാണിയായി പുനരുത്ഥാനം ചെയ്യുമെന്നു, ഒരു ക്രിസ്ത്യാനിയായി, വരുംകാലത്തെക്കുറിച്ചു ഞാൻ വിചാരിക്കുന്നില്ല. ഈ പുനർജ്ജന്മത്തെക്കുറിച്ചു പഠിപ്പിക്കുന്ന വളരെ പ്രചാരമായ മതഭേദങ്ങൾ ഉണ്ടു. ഈ മതസിദ്ധാന്തപ്രകാരം ആത്മാവു ശരീരത്തെ വിട്ടുപിരിയുമ്പോൾ, വേറൊരുപുരുഷനെ ഒരുസ്ത്രീയെ ഒരുപ്രാണിയെ അതായതു മൃഗമൊ പക്ഷിയൊ മത്സ്യമൊ പുഴുവൊ ആയിത്തീരുന്നു എന്നും ആ പുരുഷനൊ ആ സ്ത്രീയൊ ആ ജന്തുവൊ മരിക്കുമ്പോൾ അതു വേറൊരു രൂപമായി വീണ്ടും ജീവിക്കയും അപ്രകാരം അനേകം പ്രാവശ്യം വീണ്ടും ജീവിക്കയും ചെയ്യുന്നു എന്നും ഈ വീണ്ടും ജീവിക്കുന്നതു അതിനു മുമ്പുള്ള ജീവന്റെ ഫലമാണെന്നും കാണുന്നു.

ഈ വിശ്വാസത്തെയും നാം ആദരവോടുകൂടി ബഹുമാനിക്കേണ്ടതാണു. എന്തുകൊണ്ടെന്നാൽ ഇതു ബുദ്ധിയും ആലോചനയും ഉള്ള അനേകായിരം ആളുകളുടെ വിശ്വാസമാകുന്നു. ഈ വിശ്വാസത്തിന്റെ ബലം, നീതിനടത്തുന്നതിൽ അതിനുള്ള നിർബ്ബന്ധമാകുന്നു. ആ സ്ഥിതിയിൽനിന്നു അതു മാനുഷികമനസ്സാക്ഷിയെ കുററംചുമത്തുന്നു. നന്മയുടേയും തിന്മയുടേയും തക്കതായ പ്രതിഫലം ആത്മാവിനു കിട്ടേണ്ടതു നീതിയും ശരിയും ആകുന്നു. ഈ പുനർജന്മം ആത്മാവിനു തക്കതായ പ്രതിഫലം കൊടുക്കുമെന്നു പ്രഥമദൃഷ്ടിക്കു തോന്നിപ്പോകുന്നു. എന്നാൽ ഈ മതസിദ്ധാന്തത്തിനു ബലമുള്ള ഒരുഭാഗമുള്ളപ്രകാരം ബലമില്ലാത്ത മറെറാരുഭാഗവും ഉണ്ടു അതിന്റെ ബലമില്ലായ്മ ഇതാകുന്നു. ഒരു പുനർജീവിച്ച ആത്മാവിനു അതിന്റെ മുൻസ്ഥിതികൾ ഓർക്കുന്നതിനു പാടില്ല എന്നുള്ളതാകുന്നു. അതിനെ ആർക്കും നിഷേധിക്കുന്നതിനു പാടില്ല. ഓർമ്മ എന്ന ചങ്ങലയുടെ കണ്ണികൾ അശേഷം ഇല്ലാത്തതായി കാണുന്നു. ഓർമ്മയുണ്ടെങ്കിൽ അതിനു ഭൂതകാലമില്ലായിരുന്നു എന്നും ഇപ്പോൾ അതു ആദ്യമായി ജീവിക്കുന്നു എന്നും ആകുന്നു. നല്ലസ്ഥിതിയിൽ വളരുന്നുഎങ്കിൽ എന്തിനായി അപ്രകാരം വളരുന്നു എന്നു അതിന്റെ മുൻസ്ഥിതിയെക്കുറിച്ചു അതിനു ഓർക്കാൻപാടില്ല അതു അരിഷ്ടസ്ഥിതിയിൽ വളരുന്നുഎങ്കിൽ എന്തുകൊണ്ടു ഈ സ്ഥിതിയിൽ ആയി എന്നും ഓർക്കുന്നില്ല.

എന്നാൽ ക്രിസ്തീയരായ ഞങ്ങൾ നീതിനടത്തുന്നതിൽ, അതിന്റെ ഗുണത്തേക്കാൾ വളരെ കേടിനെ ആണ കാണുന്നതു. അതുഓരോരുത്തനും ആളാംപ്രതിയും മനസ്സാക്ഷിക്കു തക്കതായ പ്രതിഫലത്തെ കൊടുക്കുന്നില്ല. ഓർമ്മ തീരെ നശിച്ചിരിക്കയൊ അല്ലെങ്കിൽ ഓർമ്മക്കു കേടുഭവിച്ചിരിക്കയൊ ചെയ്യുന്നതായാൽ ആളാംപ്രതിയുള്ള സ്വയം തീർന്നിരിക്കുന്നു എന്നു ഞാൻ വിചാരിക്കുന്നു. ഓർമ്മയില്ലാത്ത സ്ഥിതിയി

ഷവും കൊടുക്കുന്നതു ന്യായമല്ല. പശ്ചിമ ദേശവാസികളായ ഞങ്ങളുടെ നീതിന്യായത്തിനു ഇതു ഒട്ടും ചേരുന്നതുമല്ല. ഒരുത്തൻ സുബുദ്ധിയില്ലാതെ ഇരുന്നപ്പോൾ ചെയ്തു ഒരു കലപാതകത്തിനായി സുബുദ്ധി വരുമ്പോൾ ശിക്ഷിക്കുന്നതും, സുബുദ്ധി ഉണ്ടായിരുന്നപ്പോൾ ചെയ്തു കലപാതകത്തിനായി സുബുദ്ധി ഇല്ലാതെ ഇരിക്കുമ്പോൾ ശിക്ഷിക്കുന്നതും ഞങ്ങളുടെ നീതിന്യായത്തിനു അടുത്തതല്ലാത്തതും ഞങ്ങളുടെ ചട്ടം അനുവദിക്കാത്തതും ആകുന്നു. അവൻ തനിച്ചുള്ളായിരുന്നു എന്നു ഞങ്ങൾ പറയുന്നു. അവൻ ഇപ്പോൾ കാണപ്പെടുന്ന സുബുദ്ധിയുള്ള മനുഷ്യൻ അല്ലായിരുന്നു. അതുകൊണ്ടു നമുക്കു ഇപ്പോൾ അവനെ കുറ്റപ്പെടുത്തിക്കൂടാ.

മുൻ സ്ഥിതികളെക്കുറിച്ചു ഓർമ്മയില്ലാത്ത ഒരു പുനർജീവിച്ച ആത്മാവിന്റെ വിഷയത്തിൽ ഇതിൽ അധികമായിട്ടാണ ഞങ്ങൾ വിചാരിക്കുന്നതു. നീതി ശരിയായി നടത്തണമെങ്കിൽ നിശ്ചയമായിട്ടു ഓർമ്മശക്തി ആവശ്യമാണ. സൽപ്രവൃത്തികളാൽ നന്മ കിട്ടിയവനും ദുഷ്പ്രവൃത്തികളാൽ ശിക്ഷ കിട്ടിയവനും താൻ ചെയ്തു സൽപ്രവൃത്തികളായി നന്മയും ദുഷ്പ്രവൃത്തികളായി ശിക്ഷയും കിട്ടിയിരിക്കുന്നു എന്നു നിശ്ചയമായി തിരിച്ചറിയണം. ഈ മതസിദ്ധാന്തപ്രകാരം ഓർമ്മയോ സ്വയത്തെക്കുറിച്ചുള്ള പകതിരിവോ അതിനു ഇല്ലാത്തതായി കാണുന്നു.

ഈ പുനർജന്മത്തിൽ വിശ്വസിക്കുന്നതിനു ക്രിസ്തുമതം എന്നോടു ആവശ്യപ്പെടാത്തതിനാൽ ഞാൻ കൃതാർത്ഥനായി ഭവിച്ചിരിക്കുന്നു.

എന്റെ ആത്മാവിനു മരണശേഷവും തിരിച്ചറിവുള്ള എന്റെ സ്വന്തനിലമുറിഞ്ഞുപോകാതെ നിലനിൽക്കുന്നു എന്നു ക്രിസ്തീയ മതം എന്നെ പഠിപ്പിക്കുന്നു. മരണത്താൽ എന്റെ ഓർമ്മശക്തികൾക്കു ഹാനിഭവിക്കുന്നില്ല. അവകൾ അധികമാകുന്നതെ ഉള്ളൂ. മരണത്തിന്റെ അക്കരയിൽനിന്നു പുത്രാ ഓർക്കുക എന്നു ആത്മാവിനോടു പറയപ്പെടുന്നു. ദോഷമുള്ള ആത്മാവു ഓർക്കുകയും അതിഷ്ടമായിരിക്കുകയും ചെയ്യുന്നു. ശുദ്ധമുള്ള ആത്മാവു ഓർക്കുകയും സന്തോഷിക്കയും ചെയ്യുന്നു. ഞാൻ ഇന്നത്തെപ്രകാരം ഇരിക്കുന്നുവൊ അതുപ്രകാരം ആ മനുഷ്യനായി ദൈവത്തിന്റെ ന്യായാസനത്തിൽ നില്ക്കേണ്ടിവരും. എന്റെ മുമ്പിൽ കാണുന്ന അവസാനമില്ലാത്ത ഭാവിയിൽ എന്റെ സ്വന്തനിലക്കു യാതൊരു വ്യത്യാസവും ഇല്ലാതെ ആ ആളായി തന്നെ ഞാൻ നിലനില്ക്കയും ചെയ്യും.

൩മതു ഇതു എന്നെ വേറൊരു സംഗതിയിലേക്കു നടത്തുന്നു. ഞാൻ മരിക്കുമ്പോൾ മറ്റൊരു മനുഷ്യനൊ ജന്തുവൊ ആയി മാറ്റപ്പെടുന്നില്ലെന്നു മാത്രമല്ല എന്റെ സ്വയനിലയിൽ ഞാൻ നില്ക്കുന്നു എന്നും ദൈവത്തോടു ഞാൻ ചേർന്നു ലയിക്കുന്നില്ല എന്നും ഞാൻ ഒരു ക്രിസ്ത്യാനിയായി വിശ്വസിക്കുന്നു.

ദൈവത്തോടു ലയിക്ക എന്നുള്ളതു വളരെ നല്ലതായി തോന്നുന്നു. ദൈവത്തിൽനിന്നാണ ഞാൻ പുറപ്പെട്ടുവന്നതു. എന്റെ ജീവൻ ദൈവത്തിൽനിന്നു വരുന്നു. ദൈവത്തോടു ലയിക്ക എന്ന പ്രമാണംമൂലം ദൈവത്തിൽ എന്റെ ജീവനും എന്റെ സകലവും വിഴുങ്ങപ്പെടും. എന്നാൽ ഈ അഭിപ്രായത്തെ ഞാൻ അഭിമുഖമായി നോക്കുമ്പോൾ ഒരു ക്രിസ്ത്യാനിയായി വിശ്വസിക്കുന്നതിനു ഇതല്ല എന്നോടു ആവശ്യപ്പെടുന്നതെന്നു ഞാൻ അറിയുന്നു.

ഞാൻ സൂക്ഷ്മമായി ആലോചിച്ചുനോക്കുമ്പോൾ എനിക്കു കിട്ടീട്ടുള്ള എല്ലാ നൽവരങ്ങളിൽവച്ചു പ്രധാനമായതു ഒന്നിനോടും ലയിക്കാത്ത എന്റെ സ്വയനിലയാകുന്നു. ഞാൻ ആകുന്നു എന്ന എന്റെ ബോധം, ഞാൻ സ്വാതന്ത്ര്യമുള്ള ഒരു ആത്മികസൃഷ്ടിയാകുന്നു എന്നും ഞാൻ ആലോചിക്കയും ഞാൻ അറികയും ഞാൻ മനസ്സുവെക്കയും ഞാൻ തിരഞ്ഞെടുക്കയും എനിക്കു ബോധിച്ച പ്രകാരം ഞാൻ പ്രവൃത്തിക്കയും ചെയ്യുന്നു എന്ന എന്റെ ബോധം, മറ്റെല്ലാറ്റിനേക്കാൾ എന്റെ ജീവന്റെ മാഹാത്മ്യം ഇതാകുന്നു. എന്നെ സന്മാർഗ്ഗ മാഹാത്മ്യത്തിലേക്കു നടത്തുന്നതും ഇതാകുന്നു.

ദൈവം എനിക്കു ഈ സ്വയനിലയുള്ള ജീവൻ തന്നിരിക്കുന്നു. ലോകത്തിലെ മറ്റെല്ലാ സൃഷ്ടികളിൽവച്ചു എന്നെ വിശേഷമാക്കുന്നതു ഇതാകുന്നു.

ദൈവം എനിക്കു ഈ സ്വാതന്ത്ര്യമായ സ്വയനില തന്നശേഷം മരണസമയത്തൊ അല്ലെങ്കിൽ യാതൊരു ഭാവികാലത്തൊ അതിനെ എന്നിൽനിന്നു എടുക്കയില്ലന്നു, എന്റെ മതം എന്നെ പഠിപ്പിക്കുന്നു എന്നു ഞാൻ സസന്തോഷം വിശ്വസിക്കുന്നു. താഴ്മയായും താല്പര്യമായും ദൈവത്തോടു ഐക്യതപ്പെടുവിക്കണമെന്നു ക്രിസ്തീയമതം എന്നെ പഠിപ്പിക്കുന്നു. എന്റെ മനസ്സിനേയും എന്റെ ഹൃദയത്തെയും, എന്റെ ശക്തിയേയും ദൈവത്തിന്റെ മനസ്സോടും ഹൃദയത്തോടും ശക്തിയോടും

ണ്ടാണ്ടവനും അവന്റെ സ്വഭാവം ഇനിക്കുണ്ടാകയും ചെയ്യേണ്ടവനും ആണ. എന്നാൽ അവൻ എന്നെ ജീവനിലേക്കു വിളിച്ചപ്പോൾ ഇനിക്കു നൽകീട്ടുള്ള ആ സ്വയനില ഇനിക്കുള്ളതായി സൂക്ഷ്മമായ ഒരു ആത്മാവായി ഞാൻ എപ്പോഴും നിലനില്ക്കേണ്ടവൻ ആകുന്നു. എപ്പോഴും ദൈവത്തെ വന്ദിക്കുന്നതിനും സ്നേഹിക്കുന്നതിനും ആകുന്നു എന്റെ ആശ. അവന്റെ സന്മാർഗ്ഗ ലക്ഷണങ്ങളിൽ, അധികമധികം ദൈവത്തെപ്പോലെ ആയിവരണം. പ്രത്യേകമായും തനിച്ചും നിലനില്ക്കുന്ന ഒരു സൃഷ്ടിയായ ഞാനെന്നുള്ള എന്റെ ബോധത്തിനു ഹാനിവന്നു, ദൈവത്തോടു ഞാൻ ലയിച്ചു സ്ഥിതിചെയ്യണമെന്നു എന്റെ മതം എന്നെ പഠിപ്പിക്കുന്നില്ല.

ഇനിയും ഇപ്പോഴത്തെ എന്റെ സ്നേഹിതന്മാരെ സംബന്ധിച്ചു ഞാൻ ആശിക്കുന്നതു എന്താണെന്നു എന്റെ മതം പഠിപ്പിക്കുന്നതിനെക്കുറിച്ചു ചുരുക്കമായി ഞാൻ പറഞ്ഞുകൊള്ളുന്നു. ലോകത്തിൽവെച്ചു ഏറ്റം വലിയ സന്തോഷം സ്നേഹത്തിൽനിന്നുള്ള സന്തോഷമാകുന്നു. ഹിന്തുദേശവാസികൾ ഈ വിഷയത്തിൽ ഇംഗ്ലണ്ടുദേശവാസികളെപ്പോലെ ആകുന്നു. ഹിന്തുമതക്കാരും ക്രിസ്തീയരെപ്പോലെ അവരുടെ കുടുംബസംബന്ധസ്നേഹമര്യാദകളിൽ ഒരുപോലെ ആകുന്നു. ഞങ്ങളെപ്പോലെതന്നെ നിങ്ങൾക്കും മാതാവിനോടു മകന്റെ സ്നേഹവും, കുട്ടിയോടു പിതാവിന്റെ സ്നേഹവും, ഭർത്താവിനോടു ഭാര്യയുടെ സ്നേഹവും ലോകത്തിൽ കാണുന്നതിൽ ഏറ്റവും ദിവ്യമായും ഭംഗിയേറിയതുമായ ഒരു കാര്യമാകുന്നു.

അല്ലയൊ മഹത്തുക്കളെ, നിങ്ങളുടെ ഏറ്റവും അടുത്തുള്ള ഒരു സംബന്ധിയേയൊ ചാർച്ചക്കാരനെയൊ ക്രൂരമരണം പിടികൂടുമ്പോൾ നിങ്ങളുടെ വിചാരങ്ങൾ എന്താണെന്നു ഞാൻ പറയണമെന്നില്ല. നിങ്ങൾക്കു അതു ലംഘിപ്പാൻ കഴിയുന്ന ധൈര്യത്തോടുകൂടി അതു ഒഴിച്ചുവെപ്പാൻ പാടില്ലാത്തതിനു വഴങ്ങിക്കൊടുക്കേണ്ടിവരുന്നു എന്നു ഞാൻ അറിയുന്നു. എന്നാൽ അതു പലപ്പോഴും തകർന്ന ഹൃദയത്തോടെ ആയിരിക്കുന്നതാണ.

അല്ലയൊ മഹാന്മാരെ ഞങ്ങളുടെ സ്നേഹഭാജനങ്ങൾ ഞങ്ങളെ വിട്ടുപിരിയുമ്പോൾ ക്രിസ്തീയരായ ഞങ്ങളും കഠിനമായ വ്യസനത്തിൽ അകപ്പെടുന്നു. ഞങ്ങളും ഞങ്ങളുടെ കണ്ണുനീരുകളെ പൊഴിക്കുന്നു. ഞങ്ങളുടെ നെടുവീർപ്പുകളേയും വിടുന്നു. ഞങ്ങൾ അവരെ ഒരു കുറവായി എണ്ണുന്നു. ഞങ്ങൾ ജീവിച്ചിരിക്കുന്നിടത്തോളം അവരെക്കുറിച്ചു ഞങ്ങൾ വ്യസനിക്കുന്നു:

എന്നാൽ ഈ വ്യത്യാസം ഉണ്ടു. ഞങ്ങളുടെ സ്നേഹഭാജനങ്ങളെ ഞങ്ങൾ ഒരു ഭാവികാലത്തിൽ കണ്ടു സന്തോഷിക്കുമെന്നു ഞങ്ങളുടെ മതം പഠിപ്പിക്കുന്നു. പരലോകത്തിൽ ഞങ്ങൾ അവരെ അറിയുന്നപ്രകാരം അവരുടെ ആ ആളുകളായി ഞങ്ങൾ അവരെ അറിയും. അവരോടു ഞങ്ങളുടെ സഹവാസം വീണ്ടും ഉണ്ടാകും. അവരോടു ഭാഗ്യമായി സന്തോഷാവസ്ഥയിൽ സംഭാഷണം ചെയ്യും. ഇതിനായി ഞങ്ങൾ കാത്തിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരുത്തൻ മരിച്ചശേഷം അവന്റെ സ്വയനില നിൽക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. മാംസം എന്ന കൂടിൽനിന്നു മരണം ഞങ്ങളെ വിടുവിച്ചശേഷം ഞങ്ങൾക്കു മുമ്പായി പോയിരിക്കുന്ന ഞങ്ങളുടെ സ്നേഹഭാജനങ്ങൾ ഇരിക്കുന്നിടത്തോ, സ്ഥിതിയിലൊ ഞങ്ങൾ ആയി തീരുമെന്നു ഞങ്ങളുടെ മതം ധൈര്യം തരുന്നു. ഞങ്ങൾ അവരോടുകൂടി എപ്പോഴും വസിച്ചു അവരുടെ കൂട്ടത്തിൽ സന്തോഷിച്ചു ഞങ്ങളുടെ സ്വർഗ്ഗീയപിതാവു എന്നു വിളിക്കുന്ന ദൈവത്തിന്റെ നന്മയേയും ജ്ഞാനത്തേയും ശക്തിയേയും വിശേഷത്തേയും അവരോടുകൂടി ഞങ്ങളും അധികമധികമായി മനസ്സിലാക്കുന്നതിനു പഠിക്കുകയും ആ പിതാവിന്റെ കുടുംബത്തിൽ അവരോടുകൂടി ഞങ്ങളും സമാവകാശികളായിത്തീരുകയും ചെയ്യുന്നു.

മരണത്തിന്റെ അക്കരയിൽ ഉള്ള ആ ലോകത്തിൽ സ്നേഹിതന്മാരേയും ബന്ധുജനങ്ങളേയും കണ്ടു സന്തോഷിച്ചു ആനന്ദിക്കുന്നതിനെ തെളിവായും നിശ്ചയമായും പഠിപ്പിക്കുന്നതിൽ ക്രിസ്തീയമതം സർവ്വപ്രധാനമായ മതമാകുന്നു എന്നു പറയുന്നതിൽ ഞാൻ തെറ്റിപ്പോയില്ലാ എന്നു വിചാരിക്കുന്നു.

ക്രിസ്ത്യാനിമതം ലോകത്തിൽ വരുന്നതിനുമുമ്പു ഇപ്രകാരമുള്ള ആശയില്ലാതെയിരുന്നു എന്നുള്ളതു നിശ്ചയമായ വാസ്തവമാണ.

ക്രിസ്തീയ ആദ്യനൂറ്റാണ്ടിലെ വർഷങ്ങളിൽ കെട്ടപ്പെട്ടിട്ടുള്ള ക്രിസ്ത്യാനികളല്ലാത്തവരുടെ ഇപ്പോൾ കാണപ്പെടുന്ന ശവക്കല്ലറസ്തംഭങ്ങളിലെ ലിഖിതങ്ങൾ ഇതിനെ കാണിക്കുന്നു. ഇപ്രകാരമുള്ള പലതരം ശവക്കല്ലറസ്തംഭങ്ങൾ യൂറോപ്പിൽ കാണാനുണ്ടു. അവകളിൽ തങ്ങളുടെ സഖികളുടെ പിൽക്കാലത്തെ സ്ഥിതിയെക്കുറിച്ചു കാണിക്കുന്ന

ഉദാഹരണമായി റോമയിൽ ക്രിസ്തീയരല്ലാത്ത മാതാപിതാക്കൾ അവരുടെ മരിച്ച ഒരു പുത്രന്റെ ശവകല്ലറയിൽ കൊത്തിട്ടുള്ളതു ഇപ്രകാരമാകുന്നു. "ഞങ്ങളുടെ ആശ ഞങ്ങളുടെ പുത്രനിൽ ആയിരുന്നു. ഇപ്പോൾ എല്ലാം ചാരവും നാശവും ആകുന്നു" എന്നാണ. ഒരു യൌവ്വനഭാൎയ്യയുടെ ശവകല്ലറയിന്മേൽ ഇപ്രകാരം എഴുതിയിരിക്കുന്നു. "അല്പയോ എത്രയും മാധുൎയ്യമേറിയവളെ നിന്നോടു യാത്ര പറയുന്നു. യാത്രപറയുന്നു. എന്നേക്കും, എന്നും എന്നേക്കും നിന്നോടു യാത്രപറയുന്നു"

നേരെമറിച്ചു ആ കാലത്തിലെ ക്രിസ്തീയലിഖിതങ്ങൾ സമാധാനവും ആശയും കൊണ്ടു നിറഞ്ഞിരിക്കുന്നു. തന്റെ മാതാപിതാക്കളെയൊ ഭാൎയ്യയൊ കുട്ടികളെയൊ വിട്ടുപിരിയുമ്പോൾ ഒരു ക്രിസ്ത്യാനി ദുഃഖിക്കുന്നു. എന്നാൽ നിരാശയിൽ അല്ല. അവൻ കൊടുത്തതായ വന്ദനം ഒടുവിലത്തെതല്ല. കണ്ണുനീരും ദീൎഘശ്വാസങ്ങളും ഉപദ്രവവും വേദനയും ആട്ടിക്കളയപ്പെട്ടതായ ഒരു ലോകത്തിൽ സൌഭാഗ്യമായി, അവരെ എതിരേൽക്കുന്നതിനായി അവൻ മുന്നോട്ടു നോക്കുന്നു. ക്രിസ്തീയ മരണം ഒരു ഉറക്കം പോലെ മാത്രമാകുന്നു. സ്വല്പം കഴിയുമ്പോൾ ഒരു സന്തോഷമുള്ള ഉണൎത്തൽ പോലെ ആകുന്നു.

ഞാൻ മുൻപ്രസ്താവിച്ച ശവകല്ലറയിലെ ലിഖിതങ്ങൾ എഴുതപ്പെട്ട കാലത്തു ജീവിച്ചിരുന്ന ക്രിസ്തീയ അപ്പോസ്തോലനായ ശുദ്ധമുള്ള പൌലോസു തെസ്സലോനിക്കായിലെ ക്രിസ്ത്യാനികളോടു ഇപ്രകാരം പറയുന്നു. സഹോദരന്മാരെ ഉറങ്ങുന്നവരെ (മരിച്ചവരെ) കുറിച്ചു ആശയില്ലാത്ത മറ്റുള്ളവരെപ്പോലെ നിങ്ങൾ ദുഃഖിക്കാതെ ഇരിക്കേണ്ടുന്നതിനു നിങ്ങൾ അറിവില്ലാത്തവരായി ഇരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ യേശു മരിക്കയും മരിച്ചവരിൽനിന്നു വീണ്ടും ഉയൎത്തു എന്നും നാം വിശ്വസിക്കയും ചെയ്യുന്നു എങ്കിൽ, യേശുവിൽ നിദ്രയെ പ്രാപിച്ചവരെയും ദൈവം അവനോടുകൂടി കൊണ്ടുവരും.

ഇപ്രകാരമുള്ള വചനങ്ങൾക്കു വ്യാഖ്യാനം ആവശ്യമില്ല. ആശ്വാസം നൽകുന്നതായ അവയുടെ നിശ്ചയം എല്ലാവൎക്കും വെളിവാകുന്നതാണ. ഈ വിഷയത്തിൽ ഇനിയും ഞാൻ അധികം താമസിക്കണമെന്നില്ല, ശവക്കുഴിക്കു അപ്പുറമായി ഞങ്ങൾ ഓരോരുത്തരുടേയും സ്വന്തനില എന്താകുന്നു എന്നും ഞങ്ങളുടെ സ്നേഹിതന്മാരെക്കുറിച്ചു ഞങ്ങൾ എന്തു ആഗ്രഹിക്കണമെന്നും കാണിക്കുന്നതിനു ഞാൻ വേണ്ടുവോളം പറഞ്ഞിട്ടുണ്ടു.

---

## മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയും മലയാളമിത്രവും

---

കുറെ ഞാറു നാളായിട്ടു മരിച്ചവൎക്കു വേണ്ടിയുള്ള പ്രാൎത്ഥനയെക്കുറിച്ചു പത്രങ്ങളിൽ വ്യവഹരിച്ചുവരുന്നതായി കണ്ടു. എന്നാൽ മലയാളമിത്രത്തിൽ ആവക പ്രാൎത്ഥനയെ നിയമിച്ച ആൎച്ചബിഷോപ്പിനെ ഉത്തരവാദിയാക്കിയിരിക്കുന്നതിനാൽ പ്രാൎത്ഥനയെ കുറെപ്പെടുത്തുന്നതായും "മരിച്ചുപോയവരുടെ സ്ഥിതി ഉയിൎപ്പുവരെ എങ്ങിനെയാകുന്നു എന്നു വെളിപ്പെടുത്തിയിട്ടില്ല. അതുകൊണ്ടു ആ സമയത്തെക്കു പ്രാൎത്ഥിപ്പാൻ ന്യായവുമില്ല. ഉയിൎപ്പിങ്കൽ മരിച്ചവരും ജീവനോടിരുന്ന മാറപ്പെടുന്നവരും തമ്മിൽ യോജിക്കയും ആ യോജിപ്പിനാൽ അവരുടെ സന്തോഷം പൂൎണ്ണതപ്പെടുകയും ചെയ്യും. (ഇങ്ങിനെ) പാപം മോചിക്കപ്പെട്ടവരുടെ പൂൎണ്ണതക്കായിട്ടു പ്രാൎത്ഥിക്കുന്നു" എന്നു പറഞ്ഞിരിക്കുന്നതിനാൽ പ്രാൎത്ഥനയെയും ആയതിന്റെ ഉദ്ദേശ്യത്തെയും നീതികരിച്ചതായും തോന്നിക്കുമാറു പ്രസ്താവിച്ചിരിക്കുന്നു.

ഇതിൽ എന്തൊരു അൎത്ഥമാണുള്ളതു. സൎവ്വശക്തൻ പൂൎണ്ണതപ്പെടുത്തുന്ന പരിശുദ്ധന്മാരുടെ പക്കു ഒരു ചീയൽ മാത്രമായിരിക്കുമൊ. ഇതിനു വേദസാക്ഷി എന്താണു? ഈ വകക്കുള്ള ഒരു പ്രാൎത്ഥന മിത്രത്തിൽ കാണുന്നതു "നിന്റെ ശുദ്ധ നാമത്തിലുള്ള സത്യവിശ്വാസത്തിൽ മരിച്ച എല്ലാവൎക്കുംവേണ്ടി നീ നിന്നിൽ വിശ്വസിക്കുന്നവൎക്കു ഒരുക്കിയിരിക്കുന്ന സ്വസ്ഥതയിലേക്കു അവരും ഞങ്ങളോടു കൂടെ പ്രവേശിക്കേണ്ടതിനു കൃപയരുളണമെന്നു ഞങ്ങൾ പ്രാൎത്ഥിക്കുന്നു" ഇതിൽ ട്രാൻസ്വാൾ യുദ്ധത്തിൽ മരിക്കുന്നവൎക്കുവേണ്ടി പ്രത്യേകം എന്താണ ഒന്നുള്ളതു. എന്നാൽ പത്രാധിപരെ ട്രാൻസ്വാൾ യുദ്ധകാലത്തു പ്രാൎത്ഥിപ്പാൻ പ്രത്യേകം അച്ചടിപ്പിച്ചുകൊടുത്തു ഇംഗ്ലീഷുപള്ളികളിൽ പ്രാൎത്ഥിപ്പിച്ചതായ പ്രാൎത്ഥന വേറൊരു വിധ

ഈ താഴെ വരുന്നപ്രകാരമത്രെ. "സൈന്യങ്ങളുടെ ദൈവമായ കൎത്താവെ യുദ്ധത്തിൽ ജയിപ്പിക്കുന്നതും തോല്പിക്കുന്നതും നീ അല്ലൊ ആകുന്നു. ട്രാൻസ്വാൽദേശത്തു നടക്കുന്ന യുദ്ധം വേഗത്തിൽ അവസാനിച്ചു ബ്രിട്ടിഷു സാമ്രാജ്യത്തിന്റെ ശത്രുകൾ കീഴ്പ്പെട്ടുപോവാൻ സംഗതിവരുത്തേണമെ. മന്ത്രിമാർ, പടനായകന്മാർ, മുതലായി രാജ്യത്തു അധികാരമുള്ള എല്ലാവൎക്കും ജ്ഞാനവും നല്ല ആലോചനശക്തിയും പടയാളികൾക്കു ധൈൎയ്യവും പ്രയാസം സഹിപ്പാനുള്ള ബലവും നല്കേണമെ. കഷ്ടതകളെ ശമിപ്പിപ്പാനും മുറിവേററവൎക്കു ശുശ്രൂഷിപ്പാനുമായി ചെയ്യുവരുന്ന സകലപ്രയത്നങ്ങളേയും അനുഗ്രഹിക്കയും മരിപ്പാൻ സംഗതിവരുന്നവൎക്കു നിന്റെ രക്ഷയെ നല്കുകയും ചെയ്യേണമെ". മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന രോമാക്കാരിൽനിന്നു അഴഞ്ഞു കയറിയതാണെന്നുപറഞ്ഞു സുറിയാനിക്കാരിൽ നിന്നു അവയെ കളയാൻ ശ്രമിക്കയും ആയതു രക്ഷക്കു വിഘ്നമാകുന്നു എന്നു തീക്ഷ്ണതയോടെ പ്രസംഗിക്കയും ചെയ്യും വച്ചു "മരിപ്പാൻ സംഗതി വരുന്നവൎക്കു നിന്റെ രക്ഷയെ നല്കുകയും ചെയ്യേണമെ" എന്നുള്ള ശബ്ദം മിത്രത്തിൽ പ്രസിദ്ധം ചെയ്യുന്നതു ഒട്ടും പോരന്നു വിചാരിച്ചുട്ടായിരിക്കാം പ്രസിദ്ധം ചെയ്യാഞ്ഞതു. എന്നാൽ "ഉയിൎപ്പുവരെ എങ്ങിനെയാകുന്നു എന്നു വെളിപ്പെടുത്തിയിട്ടില്ല" എന്നു പറയുന്നതിന്നു അനുസരണയായിട്ടല്ലാ ആംഗ്ലിയാസഭയിൽ പഠിപ്പിച്ചുവരുന്നതെന്നു അവരുടെ പാഠപുസ്തകത്തിൽനിന്നു താഴെ ചേൎത്തിരിക്കുന്ന ൩൫-ം ൩൬-ം ൩൭-ം ചോദ്യോത്തരങ്ങൾ കൊണ്ടു വായനക്കാൎക്കു ഗ്രഹിക്കാവുന്നതാണ.

൩൫. ചോ. നീ ദൈവത്തിന്റെ ഇഷ്ടത്തെ ചെയ്തു നിന്റെ പ്രാണാവസാനം വരെ ക്രിസ്തുവിനെ സേവിച്ചിട്ടുള്ളപ്പോൾ മരണത്തിന്റെ പിമ്പു നിനക്കു എന്തുവരും എന്നു ഇച്ഛിക്കുന്നു.

ഉ. എന്റെ ശരീരം നശിച്ചു എന്റെ ദേഹി ആത്മാക്കളുടെ ലോകത്തിലേക്കു പോകുമ്പോൾ ആയതു ദൈവത്തോടും ക്രിസ്തുവിനോടും കൂടെ വസിച്ചു ഭാഗ്യപ്പെട്ടും എന്നു ഞാൻ ഇച്ഛിക്കുന്നു.

൩൬. ചോ. എന്നാൽ പിന്നത്തേതിൽ ഏററവും വല്യ സന്തോഷത്തിന്നു നീ ഇച്ഛിക്കുന്നില്ലയൊ?

ഉ. ഉവ്വ. എന്റെ ശരീരം വീണ്ടും ഉയിൎത്തെഴുന്നേററു ന്യായവിധിനാളിൽ എന്റെ ആത്മാവിനോടു യോജിക്കുമ്പോൾ അധികം പൂൎണ്ണമായുള്ള സന്തോഷത്തിന്നു ഞാൻ ഇച്ഛിക്കുന്നു.

൩൭. ചോ. എന്നാൽ മരണത്തിങ്കൽ ആത്മാവു പോകും എന്നു നീ പറയുന്ന ഇടമായ ആത്മാക്കളുടെ ലോകം എന്താകുന്നു.

ഉ. അതു ദൃഷ്ടിക്കപ്പുറമെയാകുന്നു. എങ്കിലും മഹാവല്യലോകമാകുന്നു. ആയതിൽ പല ദൈവദൂതന്മാൎക്കും പിശാചുകൾക്കും നന്മയായും തിന്മയായുമുള്ള മനുഷ്യരുടെ ആത്മാക്കൾക്കും വെവ്വേറെ ഇരിപ്പിടങ്ങൾ ഉണ്ടു.

മേല്പറഞ്ഞ സംഗതികളെ കുറിച്ചു അറിവു കിട്ടിയടത്തോളവും പറഞ്ഞിരിക്കുന്നു. ഇവയെക്കുറിച്ചു വല്ലതും അഭിപ്രായം പറയാനുണ്ടെങ്കിൽ ആയതു പത്രാധിപൎക്കുള്ളതാകുന്നു.

എന്നു ഒരു യാക്കോബായകൊച്ചൻ.

---

## മെസ്സർ കെ. എൻ. ഡി.-യുടെ പൎയ്യാലോചനകൾ.

ഈ കഴിഞ്ഞ ൩-ാം ലക്കം താരകയിൽ മെസ്സർ കെ. എൻ. ഡി. അവൎകൾ എനിക്കു യാക്കോബായ വിശ്വാസം ഇല്ലെന്നുള്ളതിലെക്കു ഒട്ടുവളരെ പരിശ്രമിച്ചതിൽ ഞാൻ വളരെ അത്ഭുതപ്പെടുന്നു. എന്റെ വിശ്വാസത്തെ സംബന്ധിച്ചു പ്രസ്ഥാവിക്കേണ്ടതു ഞാനാണ. എന്നിരുന്നിട്ടും കെ. എൻ. ഡി. അവൎകൾ അതിനെസംബന്ധിച്ചു കൂസ്സൽകൂടാതെ പ്രസ്ഥാവിക്കാമെന്നുവച്ചതു എന്താണാവൊ മനസ്സിലാ

സ്നേഹിതൻ പുറപ്പെടുവിച്ച എല്ലാ വിവാദങ്ങൾക്കും പ്രത്യേകം പ്രത്യേകം സമാധാനം പറവാൻ എനിക്കു നിഷ്പ്രയാസേന സാധിക്കുന്നതാണെന്നുള്ളതു എന്റെ പ്രഥമദൃഷ്ടിയിൽ തന്നെ അദ്ദേഹത്തിന്റെ ലേഖനത്തെക്കുറിച്ചു തോന്നിയതാണു. പക്ഷേ ഈ വിധമുള്ള മിഥ്യാവിവാദങ്ങൾക്കു സമാധാനം പറവാൻ പുറപ്പെടുന്നതു പത്രത്തിന്റെ പെയിജ് നഷ്ടപ്പെടുത്തുകയെന്നുമാത്രമല്ലാ വായനക്കാർക്കു വിരസതയേയും ഉണ്ടാക്കിത്തീർക്കുന്നതാണെന്നു എനിക്കു ബോദ്ധ്യപ്പെട്ടതിനാൽ അവയെ ഞാൻ മനഃപൂർവ്വം വിട്ടിരിക്കുന്നതാണു.

മെസ്സർ കെ. എൻ. ഡി. അവർകൾ ഇതുകൊണ്ടു സമാധാനപ്പെടാതെ ഉത്തരം പറയണമെന്നു അദ്ദേഹം മർക്കടമുഷ്ടിയെ അവലംബിക്കയാണെങ്കിൽ എന്റെ വിശ്വാസത്തെ സംബന്ധിച്ച സവിസ്താരമായ ഒരു പ്രസംഗത്തെക്കൊണ്ടു അവയെ ഞാൻ ദൃഢീകരിക്കുന്നതാണു.

ഇത്തരം വിവാദങ്ങൾക്കുത്തരം പറയുന്നതു ഉത്തമന്മാരായിരിക്കുന്നവർക്കു ഉചിതമാണെന്നു വിചാരിപ്പാൻ പാടില്ലാ എന്നുമാത്രമല്ലാ എന്റെ പൂർവ്വലേഖനത്തെ സംബന്ധിച്ചു അദ്ദേഹത്തിനു വല്ലതും പറവാൻകഴിയുമെന്നുണ്ടായിരുന്നാൽ പറയണമെന്നല്ലാതെ ഈ വിധമുള്ള ദുർഭാഷികങ്ങൾക്കു ആവശ്യമില്ലായിരുന്നു. സ്നേഹിതൻ ഇതുകൊണ്ടു തൃപ്തിപ്പെടാതെ ഇതിനെസംബന്ധിച്ചു വല്ലസൂചകവും കാണിക്കുന്നു എങ്കിൽ സമാധാനം പറയുന്നതു അപ്പോഴാവാമെന്നു വിചാരിക്കുന്നു.

എന്നു കെ. സി. ഉമ്മൻ.

---

## പിമ്പിലുള്ളവയും മുമ്പിലുള്ളവയും.

പീലിപ്പി. ൩. ൧൨—൧൪.

“ലഭിച്ചു കഴിഞ്ഞു എന്നോ തികഞ്ഞവനായി എന്നോ അല്ല, ഞാൻ യേശുമശിഹായിൽ ഏതിനായി പിടിക്കപ്പെട്ടുവോ അതിനെ ഇനിക്കും പിടിക്കാമോ എന്നുവച്ചു പിന്തുടരുന്നതേയുള്ളു. സഹോദരന്മാരെ, ഞാൻ പിടിച്ചിരിക്കുന്നു എന്നു എന്നെക്കുറിച്ചുതന്നെ നിരൂപിക്കുന്നില്ല. എന്നാൽ ഒന്നു ചെയ്യുന്നു: പിമ്പിലുള്ളവയെ മറന്നും മുമ്പിലുള്ളവയ്ക്കു ആഞ്ഞുംകൊണ്ടു യേശുമശിഹായിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിനായി ലാക്കിലേക്കു ഓടുന്നു”.

സഹോദരന്മാരും പ്രിയമുള്ളവരുമേ, നാം ഒരു പുതിയ ആണ്ടിലേക്കു എന്നുതന്നെയല്ല, ഇരുപതാം നൂറ്റാണ്ടായ വേറൊരു നൂറ്റാണ്ടിന്റെ ആരംഭത്തിലേക്കും പ്രവേശിച്ചിരിക്കുന്നു. അതുകൊണ്ടു നാം എത്രയും പ്രസംഗവാക്യങ്ങളിൽ പറയുന്നതുപോലെ നിരൂപിച്ചു പിമ്പിലുള്ളവയെ മറന്നും മുമ്പിലുള്ളവയ്ക്കു ആഞ്ഞുംകൊണ്ടു ആ ലാക്കിലേക്കു തന്നെ ഓടുമാറാകട്ടെ.

നിത്യജീവൻ കിട്ടിപ്പോയി എന്നോ ആത്മവളർച്ചക്കു അവസാ
[illegible]

പൌലൊസ ശ്ലീഹായ്ക്കു പറവാൻ കഴിഞ്ഞില്ലെങ്കിൽ നിശ്ചയമായി നമു
ക്കും കഴികയില്ല ഇന്നത്തെ ചില ഇതര പ്രസംഗികളെപ്പോലെയൊ
മറെറാ മാമോദീസാ, കൈവെപ്പു മുതലായ ദൈവീക കൃപാനിയമങ്ങൾ
കുതാൻലംലനകാരനൊ അപ്പൂൺനൊ അല്ലാതെ പിന്നെയൊ തന്റെ
കൎത്താവിനെപ്പോലെ നീതി ഒക്കയും നിവൃത്തിച്ചു (മത്താ. ൩: ൧൫)
കുററമില്ലാത്തവനായി കൎത്താവിനെ പിന്തുടരുകയായിരുന്നു; എങ്കി
ലും യേശുമശിഹാ ഏതിനായി, തന്നെ പിടിച്ചുവൊ ആയ്തിനെ താനി
ക്കും പിടിക്കാമൊ എന്നുവച്ചു പിന്തുടരുന്നതെ ഉള്ളു എന്നത്രെ പറഞ്ഞി
രിക്കുന്നതു. താൻ ഈ വചനങ്ങളെ എഴുതിയപ്പോൾ നടപ്പുകളുടെ
പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന അതിശയമായ സഞ്ചാരങ്ങളെ തിക
ച്ചിരിക്കയും ലേഖനങ്ങളിൽ പറയുന്ന സഭകളെ സ്ഥിരപ്പെടുത്തിയി
രിക്കയും കൊറന്ത്യക്കാൎക്ക എഴുതിയ ൨ാം ലേഖനത്തിൽ വിവരിച്ചിരി
ക്കുന്ന പരിക്ഷകളേയും പ്രയാസങ്ങളേയും കടന്നിരിക്കയും ചെയ്തു; എ
ന്നാറെയും ലഭിച്ചുകഴിഞ്ഞു എന്നൊ തികഞ്ഞവനായി എന്നൊ താൻ
വിചാരിച്ചില്ല. മൂന്നാം സ്വൎഗ്ഗത്തോളം പിടിക്കപ്പെട്ടില്ലയൊ? കൎത്താ
വിന്റെ ശക്തി തന്റെ ഭൃത്യന്റെ ബലഹീനതയിൽ തികവാകുന്നു എ
ന്നു കൎത്താവുതന്നെ അവനോടു പറഞ്ഞു ഉറപ്പുകൊടുത്തിട്ടില്ലയൊ? ഊ
ൎശ്ലേം മുതൽ ഇല്ലിറിക്കം വരെ ശരിയായി സുവിശേഷം പ്രസംഗി
ച്ചില്ലയൊ? ഹൊ, അതിശയമനുഷ്യൻ! നമ്മുടെ കൎത്താവായ യേശുമ
ശിഹായാൽ ഏതിനായിട്ടു നാം പിടിക്കപ്പെട്ടുവൊ അതിനെ പിടിച്ചു
എന്നു നമുക്ക ഒരിക്കലും പറഞ്ഞുകൂടാ.

യുദ്ധത്തിനു അവസാനം ഉണ്ടു. ഇനിയും ജയിപ്പാൻ രാജ്യം ഇല്ലെ
ന്നു കണ്ടു യവനരാജാവായ അലക്സാന്തർ ഇന്ത്യയുടെ അതൃത്തിയിൽ
വച്ചു കരഞ്ഞു. മുമ്പു മഹാരാജ്യങ്ങൾ തമ്മിലുണ്ടായ യുദ്ധങ്ങൾ എല്ലാം
തീൎന്നു. ഈയിട ചൈനാരാജ്യത്തുണ്ടായ യുദ്ധവും തീൎന്നു. ട്രാൻസവാ
ൾകാരുമായുണ്ടായ യുദ്ധം തീരെ തീൎന്നില്ലെന്നിരുന്നാലും അതും തീരും.
ഓരോ രാജ്യങ്ങൾ കണ്ടുപിടിക്കുന്നതിനു അവസാനമുണ്ടു. അമേരിക്ക
കണ്ടുപിടിച്ചു കഴിഞ്ഞിട്ടുള്ളതാകുന്നുവല്ലൊ. ഹിമംകൊണ്ടു മൂടി കിടക്കു
ന്നതായ ഭൂമിയുടെ വടക്കെ അററം എന്തായിരിക്കുമെന്നു അറിവാൻ ത്രു
നിയുന്നവർ അതിന്റെ രഹസ്യവും ഒരിക്കൽ പഠിച്ചുകഴിഞ്ഞാൽ പി
ന്നെ ഹിമം തള്ളിക്കയറി വടക്കോട്ടു പോയിട്ടു ആവശ്യമില്ലെന്നു വരും.
ചിത്രം എഴുത്തുകാരന്റെ കൈ തളരുമ്പോൾ അവന്റെ സാമൎത്ഥ്യ
ത്തിനും അവസാനമുണ്ടു. എന്നാൽ തങ്ങളുടെ ജീവൻ ദൈവത്തിൽ മ
ശിഹായോടുകൂടെ ഒളിച്ചുവെക്കപ്പെട്ടിരിക്കുന്നവൎക്ക ഒരു അവസാനവും
ഇല്ല. എന്തെന്നാൽ ആയിത്തീരുവാൻ അല്ലാതെ ഒന്നു പ്രവൃത്തിച്ചുതീ
ൎന്നാൽ മതി എന്നതിലേക്കല്ല അവർ വിളിക്കപ്പെട്ടിരിക്കുന്നതു. അതി
രില്ലാത്തവനെ അല്ലാതെ അതിരുള്ളവനെ അറിവാനല്ല; നിത്യആശ
കാരായിരിപ്പാനല്ലാതെ സമയം എന്നൊ കാലം എന്നൊ ഉള്ള അതൃ
ത്തികളിൽ പാൎപ്പാനായിട്ടുമല്ല. ഈ ലോകം കഴിഞ്ഞാൽ വല്ലതും ഇല്ലെ
ന്നു പറയുന്നതും ഒരു കാലത്തെ പുതിയ പിന്തുകകളിൽ ഒന്നു എന്നെ

പറവാനല്ല. ഞാൻ "അവനെയും....അറിവാനും". പഠിപ്പാനുള്ള വിഷയം ജഡധാരിക്കപ്പെട്ട മശിഹായെ സംബന്ധിച്ചാകകൊണ്ടു ആ പരിശുദ്ധ പഠിത്വത്തിനു അവസാനം ഇല്ല. "അവന്റെ ഉയിൎപ്പിന്റെ ശക്തിയെയും". ആയ്തു നമ്മുടെ ഹൃദയങ്ങളിൽ തുടങ്ങിയു നമ്മുടെ ശരീരങ്ങളുടെ ഉയിൎപ്പിൽ കൂടെ നിത്യത എല്ലാം അറിവാനുണ്ടു. "അവന്റെ മരണത്തോടു അനുരൂപപ്പെട്ടിട്ടു". അതിലും ഒരു അവസാനമില്ല; എന്തെന്നാൽ ദൈവഭക്തന്മാർ സൂക്ഷിച്ചാരെ അറിവാൻ കഴിയാതെ ഇരിക്കുന്നതായി തന്റെ കഷ്ടാനുഭവം, മരണം മുതലായവയുടെ അൎത്ഥത്തിൽ നാം അറിയാത്ത ആഴങ്ങൾ ഉണ്ടു. "വല്ലപ്രകാരവും മരിച്ചവരുടെ ഇടത്തുനിന്നുള്ള ഉയിൎപ്പിലേക്കു ചെന്നെത്തുവാൻ കഴിയുമൊ എന്നുവച്ചു തന്നെ" ഇതിലും കൎത്താവിന്റെ നിയമനിഷേധികളും ലംഘനക്കാരുമായ ചില പ്രസംഗികൾ എങ്ങനെ ഒക്കെ ആയാലും തങ്ങളുടെ രക്ഷ ഒരിക്കലും നശിപ്പാൻ പാടുള്ളതല്ലെന്നു സ്ഥാപിപ്പാൻ ഭാവിക്കുന്നുണ്ടു. അവരുടെ ആ ഉപദേശം എത്രയും നാശകരമാകുന്നു എന്നുമാത്രം ഇപ്പോൾ പറഞ്ഞുകൊള്ളുന്നു.

ശ്രു: പൌലോസു മുമ്പോട്ടു പോകുന്തോറും അവൻ പിടിപ്പാനായി അവനെ പിടിച്ച പരമ വിളിയുടെ തെളിവുകൾ കണ്ടുവരുന്നു. അവൻ ആവക കാണുന്തോറും മുമ്പിലുള്ളവയെ അനുഭവപ്പെടുത്തുവാൻ വാഞ്ഛിക്കത്തക്കവണ്ണം പുറകിലുള്ളവയെ മറന്നുപോകുന്നു. മുമ്പിലുള്ള വിശേഷങ്ങളെ കണ്ടു കയറിപ്പോകുന്തോറും പിമ്പിലുള്ളവയെ മറന്നു പോകുന്നവനായി പാറീസ് കാഴ്ചയൊ മറ്റൊ കാണുന്ന ഒരുവനെപ്പോലെ ആകുന്നു. തിട്ടക്കു പറഞ്ഞാൽ മശിഹാ ഏതിനായി അവനെ പിടിച്ചുവൊ അതിനെ പിടിപ്പാനായി ശ്രു: ശ്ലീഹാ മുമ്പോട്ടു പോകുന്നു. പിമ്പിലുള്ളവയും മുമ്പിലുള്ളവയും എന്നു എപ്പോഴും രണ്ടു കാൎയ്യങ്ങളുടെ മദ്ധ്യെ അത്രെ. ഒന്നിനെ വിട്ടു മറ്റൊന്നിലേക്കു ഓടുകയാകുന്നു. കൎത്താവു നമ്മെയും വിളിച്ചിരിക്കുന്നു എന്നും പിടിച്ചിരിക്കുന്നു എന്നും തീൎച്ചയാകുന്നു. കൎത്താവിന്റെ നിയമത്തിൽ ഉൾപ്പെട്ട എല്ലാവരും തന്നെ തന്റെ ജനമാകുന്നു എന്നു വിശ്വസിക്കേണ്ടതാകുന്നു. ദൈവപക്ഷത്തുനിന്നുള്ളതെല്ലാം സ്ഥിരമാകുന്നു തെറ്റിപ്പോയവർ തിരിഞ്ഞു അതിലേക്കു ചെന്നു നടക്കേണ്ടതാകുന്നു. ശ്രു: മാമൊദീസാ മുതലായവക്കു കുറവം പറയുന്നവർ ആ രഹസ്യങ്ങളെ അറിയാത്തവരും വിഷം കലൎന്ന ഉപദേശങ്ങളെ പഠിച്ചവരുമാകുന്നു. അപ്പൊസ്തോലകൈവെപ്പിന്റെ തുടൎച്ചയിൽനിന്നു തെറ്റിയവരിൽ ചില പ്രസംഗികളും മറ്റും ശ്രു: മാമോദീസാ, കുൎബ്ബാന മുതലായവയെ അലക്ഷ്യമാക്കി പറയുന്നതിൽ അതിശയിപ്പാനില്ല. കൈവെപ്പ എന്ന കൎത്താവിന്റെ ആ നിയമത്തെ ലംഘിച്ചാൽ മറ്റോരോന്നിനും എളുപ്പമുണ്ടു; പിന്നെ ജീവിതം പൊക്കികാണിച്ചാൽ വെളിച്ചത്തിന്റെ വേഷം എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ശരിയായ അപ്പൊസ്തോലകൈവെപ്പിന്റെ തുടൎച്ചയിൽനിന്നു തെറ്റി എന്നു വന്നാൽ, ശ്രു: മാമോദീസാ, കുൎബ്ബാന മുതലായവക്കു കൎത്താ[illegible]

യാകുന്നു. ഒന്നു വെറും വെള്ളമായും മറേറതു അപ്പം വീഞ്ഞുകളായും, വിശ്വാസം തെററി ആ വാരം പൊകി, കാതൽകളഞ്ഞു വെള്ളഎട്ടത്തു വേഷംകെട്ടി ആളുകളെ ആകൎഷിക്ക പതിവാകുന്നു. ശരിയായ കൈവെപ്പു എന്ന കെട്ടിൽ നിന്നു പൊട്ടിയതാകകൊണ്ടു ഒന്നു ഒമ്പതായും ഒമ്പതു അമ്പതായും, അമ്പതു അഞ്ഞൂറായും തന്നിഷ്ട വ്യാഖ്യാനങ്ങളും പറഞ്ഞും പുരുഷന്റെ സ്ഥലത്തു സ്ത്രീയും പ്രവേശിച്ചു പ്രസംഗിച്ചും മററും വരാം എന്നതു ആലോചനയുള്ള സത്യവിശ്വാസികൾക്കു എല്ലാം അറിയാമെന്നിരുന്നാലും സാധാരണ ആളുകൾക്കും കണ്ടുബോധിപ്പാൻ ഇടയായി വരുന്നു.

എന്നാൽ സഹോദരന്മാരും പ്രിയമുള്ളവരുമെ, അപ്പൊസ്തല അടിസ്ഥാനത്തിൽ നിൽക്കുന്ന നാം നമ്മുടെ ജീവിതത്തിൽ തെററിയെന്നിരുന്നാലും അടിസ്ഥാനം ശരിയായിരിക്കകൊണ്ടു നാം തിരിഞ്ഞു അതിനോട്ടു ചേൎന്നു നടന്നുകൊണ്ടാൽ മതി. നാം മക്കൾ ആകുന്നു. പുത്രസ്വീകാരത്തിന്റെ ആത്മാവു നമുക്കു ഉണ്ടെന്നു പൂൎണ്ണമായി വിശ്വസിക്കണം. നാം യേശുമശിഹായാൽ ഏതിനായി പിടിക്കപ്പെട്ടുവൊ അതിനെ പിടിപ്പാനായി പിന്തുടരേണം. നമ്മെ താൻ വിളിച്ചില്ലന്നൊ പിടിച്ചില്ലെന്നൊ ആരു സംശയിക്കും! തന്റെ നിയമത്തിൽ ഉൾപ്പെട്ട എല്ലാവരും ദൈവത്തിന്റെ ജനം ആകുന്നു. അതിനെ അറിഞ്ഞു വിശ്വസിച്ചു യോഗ്യമാകുംവണ്ണം നടക്കേണ്ടതു നമ്മുടെ മുറയാകുന്നു, നമ്മുടെ അവകാശത്തെ നാം നഷ്ടമാക്കരുതു. ദൈവം ഃവേണ്ടിയവ ഒക്കെയും നമുക്കു ദാനം ചെയ്തിരിക്കുന്നു. അവയാൽ നമുക്കു വിലയേറിയും അതിമഹത്തുമായ വാഗ്ദത്തങ്ങളെയും നൽകിയിരിക്കുന്നു. ഇവയാൽ നിങ്ങൾ ലോകത്തിൽ മോഹത്താലുള്ള നാശത്തിൽനിന്നു തെററിമാറീട്ടു ദിവ്യസ്വഭാവത്തിന്നു കൂട്ടാളികളായി തീരേണ്ടുന്നതിന്നത്രെ” (൨. പത്രൊ. ൧: ൩, ൪) മാററമില്ലാത്ത നിയമത്തിലേക്കു ദത്തെടുക്കപ്പെട്ടിരിക്കുന്നു. നാം വിശ്വസിക്കുന്നു എങ്കിൽ നമ്മുടെ പദവി എത്ര വലിയ്തു!.

നമ്മെസംബന്ധിച്ചു കൎത്താവിന്റെ ഹൃദയത്തിൽ വലിയതായ ആന്തരങ്ങൾ ഉണ്ടു. മക്കൾ എന്നു നമുക്കു ബോധപ്പെട്ടു തന്നോടും തന്റെ പിതാവിനോടുമുള്ള നമ്മുടെ ഒന്നിപ്പിനെ അറിഞ്ഞു “അബ്ബാ, പിതാവെ” എന്നു ധൈൎയ്യത്തോടെ വിളിച്ചു തെളിഞ്ഞുനടക്കേണമെന്നു താൻ ആഗ്രഹിക്കുന്നു. തന്നെ നിറയ്ക്കുന്ന ആ ആത്മാവു നമ്മുടെ ഹൃദയങ്ങളിൽ കുടിപാൎക്കേണമെന്നു താൻ ആഗ്രഹിക്കുന്നു.

നാം ഇതിനെ പിടിച്ചുവൊ? ഇല്ലെങ്കിൽ, സംശയം, നിശ്ചയമില്ലായ്മ, അധൈൎയ്യം, ഭയം മുതലായവ പിറകിൽ വിട്ടു പുത്രസ്വീകാരം പൂൎണ്ണമായി വിശ്വസിച്ചു മുമ്പോട്ടു വരിക.

കൎത്താവു, തനിക്കു പൂൎണ്ണ പ്രതിഷ്ഠക്കായി നമ്മെ പിടിച്ചിരിക്കുന്നു. പിതാവിനോടു താൻ ഏതുപ്രകാരം ഇരുന്നുവൊ ആ തന്റെ പടുതി നമുക്കു മാതൃകയായി താൻ തന്നിരിക്കുന്നു. തന്റെ പിതാവിന്റെ അനുവാദം ഇല്ലാത്തതായി താൻ വല്ലതും ...

കയൊ ചെയ്യില്ല. തന്നെ അയച്ചവന്റെ ഇഷ്ടം ചെയ്ക എന്നത്രെ തന്റെ ഏക ലാക്കം സന്തോഷവുമായിരുന്നു. ഇതിനായി നമ്മെ താൻ പിടിച്ചിരിക്കുന്നു. താൻ പറയുന്നതിനെ ചെയ്വാനുള്ള ഭൃത്യന്മാരായും തന്റെ യുദ്ധത്തെ നടത്തുവാനുള്ള ആയുധക്കാരായും മറ്റുള്ളവൎക്കു വാഴ്വുകളെ പകരുവാനുള്ള പാത്രങ്ങളായും നമ്മെ താൻ തെരഞ്ഞെടുത്തിരിക്കുന്നു.

നാം ഇതിനെ പിടിച്ചുവൊ? ഇല്ലെന്നു പല തെളിവുകൾ ഉണ്ടു. നമ്മുടെ പണം, സമയം, ബലം സ്നേഹം മുതലായവയിൽ നാം കൊടുത്തതു എത്ര ചുരുക്ക! ഉണൎത്തപ്പെട്ടവരും ഒരുസമയം താല്പൎയ്യമുള്ളവരായിരുന്നാലും പിന്നെ എത്രമാത്രം സമയം മടിയന്മാരായിരിക്കുന്നു! എത്രയൊ സത്യങ്ങൾക്കു ഉണരാതെയുമിരിക്കുന്നു! ഒരു സമയം എല്ലാം നഷ്ടമെന്നു എണ്ണിയാലും പിന്നെയും വിലയിൽ പകുതി തിരികെ എടുത്തുവെക്കുന്നുണ്ടു! നാം തന്നെ അതിന്റെ ഉടമസ്ഥന്മാരെന്നു നമുക്കു ബോധിച്ചതുപോലെ എന്നും വന്നുപോയിട്ടുണ്ടു! എന്തെല്ലാം നാം തനിച്ചു ആലോചിച്ചു ഉറച്ചു പിന്നെ അവയ്ക്കു തന്റെ വാഴ്വു ചോദിച്ചിട്ടുണ്ടു! നമ്മുടെ കൎത്താവായ യേശുമശിഹായെക്കുറിച്ചുള്ള അറിവിന്റെ ശ്രേഷ്ഠതനിമിത്തം എല്ലാം ചേതം എന്നും അവയെ ചവറു എന്നും നാം എണ്ണിയില്ലെന്നു പ്രസന്നത്തോടെ ഏറ്റുപറയേണ്ടിയിരിക്കുന്നു. നമുക്കു ജീവിക്കുന്നതു മശിഹാ എന്നാ നമ്മുടെ പ്രധാന ഉന്നം നമ്മുടെ ശരീരത്തിൽ ജീവനാകട്ടെ മരണമാകട്ടെ, മശിഹാ മഹത്വപ്പെടേണം എന്നെ ഉള്ളു എന്നു പറവാൻ നമുക്കു ധൈൎയ്യമില്ല.

എന്നാൽ ഇതൊക്കെയും കഴിഞ്ഞ കാൎയ്യമായിരിക്കട്ടെ. പിറകിലുള്ള അനേകം ഭാരങ്ങളോടും പാപങ്ങളോടും കൂടെ ഇവയേയും നാം വിട്ടുകളഞ്ഞു നമുക്കു മുമ്പാകെ വെച്ചിരിക്കുന്ന ഓട്ടത്തെ ക്ഷമയോടെ ഓടുക. മാമോദീസായുടെ പിന്നാലെ ബലിപീഠത്തിങ്കൽ നമ്മെ പ്രതിഷ്ഠിച്ചതിന്റെ രഹസ്യം ആഴമായി അറിഞ്ഞു കൎത്താവിന്റെ ആന്തരം പോലെ നമ്മിൽ നിവൃത്തിപ്പാനായിട്ടു നമ്മെത്തന്നെ തനിക്കു നാം ഏല്പിച്ചു കൊടുത്തുകൊണ്ടിരിക്കേണം.

അറിയപ്പെട്ട പാപത്തിൽനിന്നു വിടുവിക്കപ്പെടുവാനായിട്ടു കൎത്താവ നമ്മെ പിടിച്ചിരിക്കുന്നു. കഴിഞ്ഞകാലത്തു അറിഞ്ഞപാപത്തെക്കുറിച്ചു ഒരുസമാധാനം ഉണ്ടായി എന്നതുകൊണ്ടു തൃപ്തിപ്പെട്ടിരിക്കുന്നതു ശരിയല്ല. തന്നെത്തന്നെ ശോധന ചെയ്യട്ടെ എന്നു പിന്നെയും സഹിതമായി പറഞ്ഞിരിക്കുന്ന ഒരുകല്പന ആകുന്നു. അതിനെയും ലംഘിച്ചുകൂടാ. ഒരുപാപത്തിനും ഒഴിവുകഴിവു പറയരുത. ജയിപ്പാൻ കഴികയില്ലെന്നു അവിശ്വസിക്കരുതു. കൎത്താവിന്റെ ആന്തരം നമ്മുടെ നാൾ ഒക്കെയും വിശുദ്ധിയും നീതിയും സകല അന്യായത്തിൽനിന്നും ഉള്ള വിടുതൽ എന്നും കറപ്പെടുത്താത്ത ഉപ്പു എന്നും ശുദ്ധമുള്ള ഹൃദയം എന്നത്രെ. ഇവയിൽ വല്ലതിനും നിൎത്തില്ല. ഇതിനായി താൻ നമ്മെ പിടിച്ചിരിക്കുന്നു. ഇതിൽ കുറഞ്ഞതു ഒന്നും തന്റെ കഷ്ടാനുഭവത്തിനും മരണത്തിനും പ്രതിഫലമാകുന്നില്ല. ഇതി

ൻ കുറഞ്ഞതു ഒന്നും നിഷ്കളങ്കയായി തനിക്കു തന്നെ, മണവാട്ടിയെ നിൻ നിറുത്തേണ്ടതിന്നു വാഞ്ഛിക്കുന്ന മണവാളന്റെ ഹൃദയത്തിന്നു തൃപ്തിയാകുന്നില്ല,

നാം ഇതിനെ പിടിച്ചുവൊ? ഇല്ല; എന്തുതന്നാലും നമ്മുടെ മുറുകെ പറ്റുന്ന പാപങ്ങളെ എന്നേക്കുമായി പിറകിൽ വിട്ടുകളഞ്ഞു, ഒരു ക്രിസ്ത്യാനി ഏതുപ്രകാരം ആകേണമെന്നു കർത്താവു വിചാരിക്കുന്നുവൊ അതിലെക്കു എത്തുകൊള്ളുന്നതിന്നു സമയവും സഹായവും ഇതുതന്നെ. അല്ലാതെയിരിക്കേണ്ടതിലേക്കു കാരണം എന്തു? നമുക്കു കഴിയാത്ത ഒരുജീവിതം അല്ല താൻപറയുന്നതു. താൻ കടലിൻ മീതെ നടന്നുകൊണ്ടു തന്റെ അടുക്കലേക്കു വരുവാൻ ഒരുവനെ വിളിച്ചാൽ തന്റെ വചനം അവനെ താങ്ങിക്കൊള്ളും. തന്റെ കൃപ മതിയാകും; തന്റെ കൈ നീട്ടപ്പെട്ടിരിക്കും. മുമ്പോട്ടുതന്നെ പോകാം.

മാമോദീസാ ആദിയായി പിഴയില്ലാത്ത കൈവെപ്പിനാൽ നമ്മിലുള്ള ദൈവത്തിന്റെ വരത്തെ ജ്വലിപ്പിക്കേണം എന്നതിന്നു കർത്താവ നമ്മെ പിടിച്ചിരിക്കുന്നു. നാം ഇതിനെ പിടിച്ചുവൊ? പട്ടക്കാരിൽ തന്നെയും പലരും പിറകോട്ടു പോയിരിക്കുന്നു. കൈവെപ്പിനാലുള്ള ദൈവത്തിന്റെ നൽവരത്തെ ചിലർ തിരിച്ചറിയുന്നില്ല. ചിലർ പാപത്തിന്റെ മുഴക്കംകൊണ്ടു അന്ധതപ്പെട്ടിരിക്കുന്നു. അവർ അങ്ങിനെ ആകയാൽ ജനത്തിന്നും അന്ധത പിടിച്ചിട്ടുണ്ടു. പാപത്തെ വിട്ടുതിരിഞ്ഞു ജീവിക്കാഴികയാലുള്ള ദോഷം മറ്റുള്ളവക്കും തട്ടുന്നുണ്ടു. ആദ്യന നമ്മിൽ തന്നെ നാം കുറ്റംപറകയേ നിവൃത്തിയുള്ളു. ശു: പൌലൊസ ഓൎപ്പിക്കുന്നതുപോലെ നമുക്കു ഇടവിടാതെ തുടൎന്നു വരുന്ന അപ്പോസ്തല കൈവെപ്പിനാൽ നമ്മിലുള്ള ദൈവത്തിന്റെ നൽവരത്തെ ജ്വലിപ്പിക്കേണം (൨ തിമൊഥെ. ൧: ൬) ഉണ്ടായിരുന്നതുപോലാ. അപ്പോസ്തലഗുണദോഷം പോലെ ജ്വലിപ്പിക്കേണം. ഉള്ളതുംകൊണ്ടു നാം ഉറങ്ങിപ്പോയി. ഇനിയും എങ്കിലും ഉണരുവിൻ, നമ്മിലുള്ള നൽവരത്തെ ഉണൎത്തുവിൻ. ഈ നൽവരത്തിന്റെസത്യം വൎദ്ധിക്കട്ടെ!.

ഒരു പ്രധാന ചായമെഴുത്തുകാരൻ താൻ പഠിപ്പിക്കുന്ന ഒരു ചെറിയകുട്ടിയുടെ പഠിത്തമുറിയിലേക്കു കടന്നു ആകുട്ടി ചായം ഇട്ടുന്ന, വര നോക്കിയാറെ അതു ഇടുങ്ങിയതായും തെളിവില്ലാതെ മങ്ങിയിരിക്കുന്നതായും കണ്ടിട്ടു ഒരുചോക്കു എടുത്തു ഉറച്ച ശബ്ദമായി ഉണൎത്തി പറഞ്ഞു "വീതികൂട്ടു, തെളിവു ഏറെ" എന്നു പലകമേൽ എഴുതികാണിച്ചു. പരിശുദ്ധാത്മനിറവു സംബന്ധിച്ചു നമ്മോടും ദൈവത്തിന്റെ കൂടക്കൂടെയുള്ള വചനവും ഇതു തന്നെ. നാം ഉണൎത്തി എപ്പോഴും വൎദ്ധിപ്പിക്കുന്നവരായിരിക്കേണം. തന്റെ അനുഗ്രഹം തൃപ്തിയായി എന്നു നാം ഒരിക്കലും വിചാരിച്ചിരിക്കരുതു. നാം മുമ്പോട്ടുപോകുന്തോറും കാണാത്ത കടൽ അപ്പുറം ഉണ്ടു.

കൎത്താവു തന്റെ പ്രാൎത്ഥനകളിലും കഷ്ടാനുഭവങ്ങളിലും മഹത്വത്തിലും ഉള്ള കൂട്ടായ്മക്കും നമ്മെപിടിച്ചിരിക്കുന്നു. "യേശുമശിഹാ [illegible]

ആകുന്നു" ഇതിനു ഒരു ദൃഷ്ടാന്തം വിചാരിക്കാം. ഒരു വലിയ കള്ളവട ക്കാരന്നു അവന്റെ ജോലി തുടൎന്നു നോക്കികൊണ്ടു പോകുവാൻ മകൾ ഇല്ല. അവന്റെ സഹോദരിയെ വിവാഹം ചെയ്യുവൻ തീരെ ഒരു ദരിദ്രനാകുന്നു; അവന്നു ഒരു ഏകപുത്രൻ ഉണ്ടു. ഒരുദിവസം ആ കുട്ടിയുടെ പിതാവു വിട്ടു ഉപജീവനത്തിനു ഒരു തൊഴിൽ അന്വേഷിക്കുമ്പോൾ ആ കള്ളവടക്കാരൻ വന്നു അവനു ഒരു ജോലി കൊടുക്കാമെന്നു പറഞ്ഞു അവനെ കൈക്കാപിടിച്ചു; അവന്റെ മനസ്സിൽ ഉണ്ടായിരുന്ന ആന്തരം വെളിപ്പെടുത്തിയില്ല. പൈതലിനു താഴെ മുതൽ ക്രമേണ കയററംകിട്ടി അപ്പന്റെ ജോലികളെ ശരിയായി നിൎവഹിച്ചു വന്നു. അവന്റെ അമ്മാച്ചന്റെ ആന്തരത്തിൽ ഓരോരോഭാഗം വെളിപ്പെട്ടുവരുന്തോറും അവനും അതിനെ പിടിച്ചു കയറുന്നു. ഒട്ടുംകുറെകാലംകഴിഞ്ഞു ഒരു ദിവസം കള്ളവടക്കാരൻ അവനെ അവന്റെ രഹസ്യമുറിയിലേക്കു വിളിച്ചു അവന്റെ കൂടെ കൂട്ടുകള്ളവടക്കാരനാക്കുന്നു. ആദ്യം മുതൽ ഇരുന്നിരുന്ന അവൻ ആ പൈതലിനെ വിളിച്ചു പിടിച്ചതിന്റെ ആന്തരം. അതിൽ ഓരോന്നു അവൻ അഭ്യസിച്ചുവന്നു കൂട്ടാളിയായിരിപ്പാൻ യോഗ്യനായിത്തീൎന്നു. ഇപ്രകാരം തന്നെ കൎത്താവു നമ്മെ പിടിച്ചിരിക്കുന്നതു.

തന്റെ ദുഃഖങ്ങളിലും സന്തോഷങ്ങളിലും പരീക്ഷകളിലും ജയങ്ങളിലും പങ്കാളരും കൂട്ടുകാരുമായിരിപ്പാൻ താൻ നമ്മെ പിടിച്ചിരിക്കുന്നു. ഇത്ര വലിയ ബഹുമാനത്തെയും പദവിയേയും നാം ഉപേക്ഷിക്കരുതു. പിറകിലുള്ളവയെ മറന്നു ഏതിനായിട്ടു നാം പിടിക്കപ്പെട്ടുവോ അതിനെ പിടിക്കുമാറു പിന്തുടരാം. നാം മശിഹായോടു അടുക്കുന്തോറും തന്റെ മഹത്വത്തെ അധികമധികം കാണും. കടലിൽ നിന്നുകൊണ്ടു ലണ്ടനിലെ വിശേഷങ്ങൾ കണ്ടു എന്നു ഒരുവനു പറവാൻ കഴികയില്ല. ഇനിയും ഒരുകോടി വൎഷങ്ങൾ കഴിഞ്ഞിട്ടു സ്വൎഗ്ഗത്തിലെ പട്ടാപ്പകലിൽ നാം ശു: പൌലോസ് ശ്ലീഹായോടു ചോദിച്ചാൽ അപ്പോഴും ഇവയ്ക്കൊത്ത വചനങ്ങളെ പറയും. "ഞാൻ പിടിച്ചിരിക്കുന്നു എന്നു എന്നെ കുറിച്ചുതന്നെ നിരൂപിക്കുന്നില്ല. എന്നാൽ ഒന്നു ചെയ്യുന്നു; പിമ്പിലുള്ളവയെ മറന്നും മുമ്പിലുള്ളവയ്ക്കു ആഞ്ഞും കൊണ്ടു യേശുമശിഹായിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിനായി ലാക്കിലേക്കു ഓടുന്നു". ഇപ്രകാരം നാമും ചെയ്യുന്നതിനു താൻ കൃപ നല്കുമാറാകട്ടെ! ആമീൻ.

---

## സൂചകങ്ങൾ.

പുതിയപുസ്തകങ്ങൾ — പാമ്പാക്കുട മാർ യൂലിയോസ അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടവയായി ആണ്ടുതക്സാ, യൽദായുടെ നമസ്കാരക്രമം, അന്നീദാ ഏവംഗേലിയോനി പുസ്തകങ്ങൾ തയ്യാറായി വില്പാൻ വെച്ചിരിക്കുന്നു. പട്ടക്കാരും പള്ളികളും ഓരോന്നു വാങ്ങിവച്ചുകൊള്ളേണ്ടതാകുന്നു. പള്ളിക്രമ പുസ്തകങ്ങൾ എല്ലാം അച്ചടിയാക്കുന്നതു അത്യാവശ്യംതന്നെ. മലങ്കര മല്പാൻ ദി. ശ്രീ. കോനാട്ട മാത്തൻ കത്ത

ചെറിയപള്ളിക്കേസ് — ഇതാ ഇതാ എന്നുവെച്ചു കാത്തിരുന്ന ഈ കേസിലെ വിധി സുറിയാനി ക്രിസ്തുമസ് പെരുനാൾദിവസം ബഹുമാനപ്പെട്ട ഹൈക്കോടതി പ്രസ്താവിച്ചിരിക്കുന്നു. പള്ളിയും വസ്തുക്കളും ൧൦൪൩-ാമാണ്ടുമുതൽ ഉള്ള ആദായവും കോട്ടുചിലവുസഹിതം പ്രതി ചാണ്ടപ്പിള്ള കത്തനാരെക്കൊണ്ടു ഒഴിപ്പിക്കണമെന്നാണല്ലൊ ആദ്യം അന്യായം. വസ്തുക്കളുടെ പാട്ടം അന്യായത്തിൽ അറ്റുപോകിച്ചിട്ടുള്ളതിൽ കുറെ ചുരുക്കി ൧൦൪൯-ാമാണ്ടുള്ള ആദായവും കോട്ടുചിലവുസഹിതം അന്യായപ്രകാരം കീഴ്ക്കോടതി വിധിച്ചു. എന്നാൽ ആദായത്തിൽ കെട്ടിക്കഴിച്ചിട്ടു കേട്ടുപോകാ ഈ ഇനങ്ങളിൽ പ്രതിയുടെ ചിലവുകൾക്കു വകവെച്ചു ശിഷ്ടം തരണമെന്നായിരുന്നു വിധി. ഹൈക്കോടതി ആദായം ഒഴിച്ചു ശേഷം എല്ലാ സംഗതികളിലും കീഴ്ക്കോടതിയുടെ അഭിപ്രായത്തിൽ പൂർണ്ണമായി ചേർന്നു. ആദായകാര്യത്തിലും പള്ളിയിൽ ചാർത്തപ്പെട്ടു കണക്കിൽ കുറെ ചിലവെഴുതിയിരിക്കുന്ന സംഖ്യ കൂടെ വകവെയ്ക്കണമെന്നു മാത്രമെ ഹൈക്കോടതി ഭേദം ചെയ്തിട്ടുള്ളു. കീഴ്ക്കോട്ടു വിധിപ്രകാരം കോർട്ടു ചിലവു കൂടാതെ ആദായം വകയിൽ ൭൦൦൦ രൂപാ വരെയുണ്ടായിരുന്നു. അതിൽ കുറെ ചുരുങ്ങിയിട്ടുണ്ടെന്നുമാത്രമെ ഒരു ഭേദമൊള്ളു. ഹൈക്കോട്ടിലെ അപ്പീൽ വാദികളുടെ ചിലവും വിധിച്ചിട്ടുണ്ടു. ജനനപെരുനാൾദിവസംതന്നെ ഈ വിധി ഉണ്ടായതു ഒരു ആശ്ചര്യമായിരുന്നു. ഇതുവരെ ഉണ്ടായ ഓരോ വിധികളെക്കുറിച്ചു വിചാരിച്ചാൽ ഓരോ പെരുനാളുകൾ ചേർന്നുവന്നിട്ടുള്ളതു കാണാം. സിമ്മനാരിനമ്പ്ര വ്യവഹാരം ശുദ്ധ പത്രൊസിന്റെ സിംഹാസനമായ അന്ത്യോഖ്യായുടെ മേലദ്ധ്യക്ഷതയെ സ്ഥാപിക്കുന്നതിനായിരുന്നു. അതിലെ വിധി പ്രസ്താവിച്ചതു ശുദ്ധ പത്രൊസിന്റെ പെരുനാൾ ദിവസമായിരുന്നു. ആ വിധി നടത്തുന്നതിനു പല താമസങ്ങൾ ഉണ്ടായെങ്കിലും ഒടുവിൽ സിമ്മനാരിയിലേക്കു പ്രവേശിപ്പാൻ ഇടയായതു മലങ്കര സഭാസ്ഥാപകനായ ശുദ്ധ മാർത്തോമ്മാശ്ലീഹായുടെ ദുക്റാന പെരുനാളിൽ ആകുന്നു. ചെറിയപള്ളി നമ്പ്രിനെ കുറിച്ചു വിചാരിച്ചാലും ഈ ആശ്ചര്യങ്ങൾ രണ്ടുകൊണ്ടും ഒത്തുവരുന്നു. ആകയാൽ ഈ ഗുണങ്ങൾ മനുഷ്യനാലുമല്ലാ മനുഷ്യരുടെ കൈകളാലുമല്ല, കൃപയുള്ള കർത്താവിന്റെ ശക്തികളാൽ ആണെന്നു നമ്മെ പഠിപ്പിക്കുന്നതായി വിചാരിക്കണം.

∴ ∴ ∴

ലേഖകന്മാരുടെ അഭിപ്രായങ്ങൾക്കു പത്രാധിപർ ഉത്തരവാദിയല്ലെന്നു പത്രങ്ങളിൽ കണ്ടിട്ടുണ്ടു. കാഞ്ഞിരം കൈച്ചിരിക്കുമെന്നു പറഞ്ഞാൽ പത്രാധിപർക്കു രുചിച്ചുനോക്കി അറിയാമല്ലൊ. അതുപോലെ ഞാൻ എന്റെ പേരു വെളിപ്പെടുത്തുകയില്ല. പത്രാധിപർ ശോധനചെയ്തു ഉള്ളതു എന്നു അറിഞ്ഞു മനസ്സുണ്ടെങ്കിൽ പത്രികയിൽ പ്രസിദ്ധം ചെയ്താൽമതി. ഇംഗ്ലീഷുകാർ അച്ചടിപ്പിച്ച പുതിയനിയമത്തിൽ നമ്മുടെ കർത്താവും തന്റെ അപ്പോസ്തോലന്മാരും പ്രവൃത്തിച്ചും പ്രസംഗിച്ചും പഠിപ്പിച്ചിരിക്കുന്നതായി കാണുന്ന ഉപവാസത്തിനാകട്ടെ അതിഭക്ഷണത്തെ കുറ്റം വിധിച്ചിരിക്കുന്നതിനാകട്ടെ ഒത്തുവാക്യം ഇട്ടിട്ടില്ല. എന്നാൽ അതു കൂടാതെ അത്രയും ലഘുവായിട്ടുള്ള സംഗതികൾക്കൊക്കെയും ഒത്തുവാക്യം ഇട്ടിട്ടുണ്ടു. ഇതിന്റെ ഗൂഢാർത്ഥം എന്തായിരിക്കാം.

എന്നു ഒരു അംഗ്ലീയാ കുട്ടി.

∴ ∴ ∴

ഒരപേക്ഷ — ഞങ്ങൾ തിരുവനന്തപുരത്തു താമസിച്ച കാലമായ പോയ കന്നി തുലാം വൃശ്ചികം ഈ മാസങ്ങളിലെ മലയാളമിത്രവും സഭാതാരകയും കാണ്മാൻ അന്വേഷിച്ചിട്ടു കിട്ടിയിട്ടില്ല. ആ പത്രങ്ങളുടെ പത്രാധിപന്മാരൊ വായനക്കാരൊ ദയവുചെയ്തു ഓരോപ്രതികൾ അയച്ചുതന്നാൽ വളരെ ഉപകാരമായിരുന്നു.

∴ ∴ ∴

എറണാകുളത്തുനിന്നു ഒരു ലേഖകൻ എഴുതുന്നതു — "ഇവിടെ വരാപ്പുഴ കീഴ് ഒരു കന്യാമഠം ഉണ്ടു. അതിൽ ഉള്ള കന്യാസ്ത്രീകൾ ടിക്കറ്റു വെച്ചു നാടകം അഭിനയിക്കയും എല്ലാജാതിക്കാരും ചെന്നുകാണുകയും ഉണ്ടു. സ്ത്രീകളുടെ അഭിനയം ആകകൊണ്ടു കാണ്മാൻ മോഹക്കാർ വളരെയാണ്. കന്യാവ്രതക്കാരായ സ്ത്രീകൾ ഭാര്യാഭർത്താക്കന്മാരുടെ നടനങ്ങൾ കാണിക്കുന്നതു കണ്ടാൽ ഈരണ്ടു ഭർത്താക്കന്മാരെ പരിഗ്രഹിച്ചവരാണൊ എന്നു തോന്നിപ്പോകും. നാടകാഭിനയങ്ങൾ നടത്തുകയൊ കാണുകയൊ ചെയ്യാൻ മുടക്കണമെന്നായിരുന്നു മുൻകാലത്തെ വരാപ്പുഴ ചട്ടം. ഇപ്പോൾ നേരെമറിച്ചു അന്തർജ്ജനങ്ങൾ എന്നപോലെയിരിക്കുന്ന സ്ത്രീകളും വേഷം കെട്ടുന്നതിനു അനുവദിച്ചിരിക്കുന്നതിൽ ആശ്ചര്യപ്പെടുന്നു".

മലങ്കര ഇടവകപ്പത്രിക.

പത്രിക വിലവിവരം.

| | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | [illegible] |
| ഒററപ്രതിക്കു | | ,, | [illegible] |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | [illegible] |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | [illegible] |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും
ണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജർക്കു
ൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടു
ന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാ
മതിയാവും. എന്നാൽ രൂപാ ഒന്നക്കു ഒരു അണ ഡിസ്കൌണ്ട വക
ച്ചുതരേണ്ടതാകുന്നു.

പരസ്യം.

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക
ല്ലാവക പുസ്തകങ്ങളും ബുക്കുഡിപ്പൊആയി വിൽക്കുന്നതിനു താഴെ പേ
വരം പറയുന്ന ആളുകൾവശം എല്പിച്ചിരിക്കുന്നതിനാൽ ആവശ്യമു
ന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്ദംകുളം ... പനക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി ... മാർതോമ്മാസ് സ്ക്കൂൾ ഹെഡമാസ്ററർ
എം. ചാക്കൊ അവർക

പാമ്പാക്കുടെ ... ദി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്ത
ത്തനാർ അവർക

തിരുവല്ലാ .. ചാലക്കുഴിയിൽ ഗബ്രിയെൽ മക്കു അവർകൾ

എന്നു മാനേജർ.

വിഷപ്പട്ടികടിക്കുന്നതിനു ഒരു കൈക്കണ്ട ഔഷധം

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇളനീ
റിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്ന
കുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളി
യൊടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇ
ൾ സിമ്മനാരിയിൽ വരുത്തീട്ടുണ്ടു ഗുളിക ഒന്നിനു വില രൂപാ ക
ആവശ്യമുള്ളവർ വാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളു

MAR THOMAS PRESS
KOTTAYAM.